ശ്രീമത്

# രഘുവീരചരിതം.

(മഹാകാവ്യം)




ഗ്രന്ഥകർത്താ.

സംസ്കൃതവിദ്വാൻ

കണ്ണമ്പുഴ കൃഷ്ണവാരിയർ.

വില അണ, ൮.

ശ്രീമത്

# രഘുവീരചരിതം.

(മഹാകാവ്യം)






---


ഗ്രന്ഥകർത്താ.

സംസ്കൃതവിദ്വാൻ

കണ്ണമ്പുഴ കൃഷ്ണവാരിയർ.


---


പ്രകാശകൻ.

പി. ഗോപാലപ്പിള്ള,

വിദ്യാവിലാസിനി ബുക്ക്ഡിപ്പോ,

ചാല—തിരുവനന്തപുരം.







1-ാംപതിപ്പ് കാപ്പി 500.

വി. വി. പ്രസ്സ് (ബ്രാഞ്ച്), തിരുവനന്തപുരം.

1104.


---

ശ്രീമത്

# രഘുവീരചരിതം

(മഹാകാവ്യം)

---

## ഒന്നാം സൎഗ്ഗം.

താതാജ്ഞയാൽ ജ്ജനകജാനുജരോട്ടുകൂടി-
പ്പൂതാശയക്കു തുണ നില്പോരു രാമചന്ദ്രൻ,
ശ്രീ താവിടും കൊടിയ ദണ്ഡകമാൎന്നനേകം
വീതാശർ മേവുമുടജങ്ങൾ നടന്നു കണ്ടു. 1

സ്കന്ധങ്ങളിൽ ച്ചെറുമരത്തുകലാൎന്നു, ചൂടു,
പേമാരി, മഞ്ഞിവ സഹിച്ചമരും മരങ്ങൾ
വൻതാപസൎക്കു പരികൎമ്മികളെന്നപോലെ
നിൽപുണ്ടു ഗൌരവമൊടൊത്തവിടത്തിലെങ്ങും. 2

നേരേ നിവൎന്നു, കുടിലത്വമകന്നു, വായു-
വേഗം തടഞ്ഞു, പല (1) പൊന്തകൾ ചുററി മുററും,
ആ മാമരങ്ങൾ നിജശാഖകളെ ദ്വിജാളി-
ക്കാലംബമാക്കി മുനികൾക്കനുരൂപരായി. 3

കാറിൻ കറുപ്പു കലരും കരിവീരവൃന്ദം
കൎണ്ണത്തിലെത്തി മുരളുംമധുപങ്ങളോടെ,
സിംഹങ്ങൾ തൻ സടകളൂക്കിൽ വലിച്ചു മത്ത-
രായിക്കവിൾക്കടി കെടുത്തു നടന്നിടുന്നു. 4

---

(1) വള്ളിക്കുടിലുകൾ.

അംഗാശ്രയാൽ നഖമെഴും ഫണിവൃന്ദമെന്നും
രാവാകിലപ്പോൾ നിജമൌലിമണീഗണത്താൽ,
ദീപം പിടിച്ചിടുകയായി നൃപാലതുല്യ-
ന്മാരായിടുന്ന യമികൾക്കനുഭാവപൂർവ്വം. 5

പൂന്തേനലേററിളകിടും തളിർച്ചുണ്ടു, വായ്ക്കും-
പൂന്തൊത്തൊളിക്കുളിർമുലക്കുടമേവമായി,
ഒന്നാന്തരം ലതകളെപ്പൊഴുമണ്ടു വണ്ടാം
കൺചിമ്മി വൃക്ഷവരരെപ്പുണരുന്നു ഗാഢം. 6

ഭംഗ്യാ വിരിഞ്ഞ മലർ ചിന്നിയ പൊയ്കയിങ്കൽ
മുങ്ങി ക്ഷണേന വനസൂനസുഗന്ധമേന്തി,
തൈത്തെന്നലുണ്ടവിടെ മേവിന ജീവികൾക്കു
നൽകുന്നു നിർവൃതി മനസ്സിനനല്പമായി. 7

തേജസ്സിനാൽത്തപനനൊത്തമരും മുനീന്ദ്ര-
വ്രാതത്തിനുള്ള പരിപക്വതപഃപ്രഭാവാൽ,
അങ്ങാവസിപ്പവരൊടാശു മദം പുലർത്തും
കാമന്റെയൂപ്പിടികൾ പററുകയില്ല തെല്ലും. 8

മെയ്യും മനസ്സുമിളകാതെ സമാധികൊണ്ടാ-
ബ്രഹ്മത്തെയോർത്തവിടെയേറിയ കാലമായി,
വാഴും മുനീന്ദ്രരുടെ ചെഞ്ചിടയാം വനത്തിൽ-
ക്കെട്ടുന്നു കൂടുകൾ പതത്രികളീഷലെന്യേ. 9

ശ്രീരാമനന്നവിടെ വന്നതു കേട്ടു കായും
കന്ദങ്ങളും കരതലത്തിലെടുത്തു മോദാൽ,
ബന്ധങ്ങളത്രയുമറുത്തവരെങ്കിലും തൽ-
സന്തുഷ്ടി ചേർപ്പതിനണഞ്ഞു വനാശ്രമസ്ഥർ. 10

സംപൂജ്യരാമവരടുത്തു വരുന്ന കണ്ടി-
ട്ടൻപാർന്നു, ഞാണുടനഴിച്ചു കരങ്ങൾ കൂപ്പി,
'കാത്താലുമിങ്ങിവരെ'യെന്നു മൊഴിഞ്ഞു കാല്ക്കൽ
സാഷ്ടാംഗമാ രഘുകുലാഗ്രണിയാനമിച്ചാൻ. 11

ആ സൽഗ്ഗുണോത്തരനെയനഘരൊത്തെഴുന്നേ-
ല്പിച്ചുള്ളലിഞ്ഞു കുശലം വഴിയുന്ന കണ്ണാൽ,
നന്നായുഴിഞ്ഞു സരസീജദലമായിവണ്ണം
ചൊന്നാരനശ്വരവചസ്സുകളാം യമീന്ദ്രർ:— 12

"സോദര്യരൊത്തു നരദേവ, ഭവാൻ സ്വജന്മം
കൊണ്ടന്നു സൂര്യകുലമേറെയലങ്കരിച്ചു;
അന്നേ മുതൽക്കിഹ ഭവജ്ജനകങ്കലുന്നി-
ദ്രാനന്ദചിത്തമൊടു വാഴുകയാണു ഞങ്ങൾ. 13

"ഭീമായുധം കരതലത്തിലെടുത്തിടേണ്ടും-
കൌമാരകാലമവിടേയ്ക്കുളവായതെന്നോ?
രാത്രിഞ്ചരക്ഷപിതയാകിയ ധാത്രി നാഥ-
നൊത്തന്നുതൊട്ടു വിലസുന്നു വിശ്രുതയായി. 14

"തൻതമ്പിയൊത്തു കുശികാത്മജയാഗരക്ഷാ-
കൃത്യത്തിനായ്ക്കുതുകമോടു ഭവാൻ ഗമിക്കെ,
വമ്പാർന്ന വിദ്യകൾ പഠിച്ചു മുതൽക്കുതന്നെ
ഞങ്ങൾക്കെഴുന്ന ദുരിതങ്ങളുമസ്തമിച്ചു. 15

"കണ്ടാൽ ഭയം വളരുമത്ര കൊടുപ്പമാർന്നോ-
രത്താടകാമയതമസ്സിനു വീതമത്താം;
അസ്ത്രാഗ്നിയാൽ ക്ഷതിയണച്ചതുകൊണ്ടു ഞങ്ങൾ-
ക്കുണ്ടായി മോദമയി കാമദ, നിന്നിലേറ്റം. 16

"ഞാൺപൂട്ടി വൻ(1)ചില ചലിച്ചു വളച്ചു യാഗ-
രക്ഷയ്ക്കിരുന്നൊരു ഭവാൻ ചുണയോടുകൂടി
പാരം തെളിഞ്ഞു ചെറുതാം പരിവേഷമാണ്ട
ബാലാർക്കനേകി വലുതായ പരാജയത്തെ. 17

"കൂർത്തുള്ള ശൂലമുനയാൽ മുനിമാരെ വെല്ലു-
മാ രണ്ടു രാക്ഷസർ മഖത്തെ മുടക്കുവാനായ്
നിൻമുമ്പിൽ വന്നുളച്ചു നാശമണഞ്ഞമൂലം
ഞങ്ങൾക്കു തീർന്നിതു തപസ്സിനെഴും തടസ്സം. 18

"ത്വൽപാദപങ്കജപരാഗപവിത്രയായി-
ശ്ശാപത്തിൽ നിന്നുടനഹല്യ വിമുക്തി നേടി;
അർത്ഥിക്കഭീഷ്ടമരുളും പെരുമാക്കളായ
നിൻകൂറ്റുകാർക്കിതു നിനയ്ക്കിൽ നിസർഗ്ഗമല്ലോ. 19

"വില്ലാളിമാരിലൊരുവർക്കുമനക്കിടാനും
വയ്യാത്ത രുദ്രനുടെ വില്ലു മുറിച്ചമൂലം
നിൻകയ്യുകൾക്കുടയ ശക്തിയറിഞ്ഞു ഞങ്ങൾ
മാനിച്ചിടുന്നു ദിനനാഥകുലാഗ്ര്യമുത്തേ! 20

"വാരാർന്ന പത്മിനി പുലർച്ചയിലർക്കനെപ്പോ-
ലീ രാജപുത്രി വരനായി വരിച്ചു നിന്നെ;
തീരാത്ത ഹർഷമിതുമൂലമുദിച്ചു ലോകം
നേരായ് ഭവാനു ഭാവുകാവലി നേർന്നിടുന്നു. 21

"ഉല്ലാസിയായ് കുശികപുത്രനുമൊത്തു ചെന്നാ
വില്ലാഞ്ഞെടുത്തതിജവേന കുലച്ചു നിന്നാൽ
നല്ലാർനിരയ്ക്കണിയലായിവളെച്ചമച്ചു
ചൊല്ലാർന്ന കൈവിരുതിനൊത്ത ഫലം ലഭിച്ചു. 22

---

(1) വില്ല്

"അച്ഛന്റെ ദുഷ്കരതരാജ്ഞ വഹിച്ചു തന്നെ-
പ്പെററുള്ളോരമ്മയുടെ കംബുഗളാന്തരത്തിൽ
വാരുററ വാർമുടി പിടിച്ചുവലിച്ചു— ശാന്തം
പാപം ഹരേ!— നിജപരശ്വധമാർ മയക്കി? 23

"ശ്രീകാന്തവീര്യനൃപനായ മരത്തിൽനിന്നു
ബാഹാസമിൽക്ഷണമായിരമാഞ്ഞുവെട്ടി
ചെഞ്ചോരയാകിയൊരു നെയ്യിൽ നനച്ചു കോപ-
ത്തീയിങ്കലിട്ട പട്ടദീക്ഷിതനാരുതാനോ? 24

"മൂവേഴവട്ടമരിശത്തൊട്ട കൈത്തരിപ്പു
മൂത്താശു മന്നവരെയാകെ മുടിച്ചു മുന്നം
ആരാ വിശിഷ്ടതരമാകിന രാജശബ്ദം
സൂരേന്ദുമാത്രഗതമാക്കിയുറപ്പിൽ നിർത്തി? 25

"കെല്പേറുമാ നൃപകുലാന്തകനേ സ്വതേജ-
സ്സാലേ ജയിച്ചു ദുരഹംകൃതിയൊക്കെ നീക്കി
നേരായ് സ്വധർമ്മരതനാക്കിയയച്ചതായ
നിൻകീർത്തിചന്ദ്രിക പരം കളിരേകിടുന്നു(കലാപകം) 26

"പിന്നീട്ട തന്നനുജരൊത്തു ജനങ്ങൾ ചൂഴ്കെ-
സ്സാകേതമാർന്നു വിവിധോത്സവഹൃഷ്ടനായി
വേളിച്ചടങ്ങു മുഴുവൻ നിറവേററി നാനാ-
കേളീരസത്തൊട്ട രമിച്ചു സഭാര്യനാം നീ. 27

"ആ മട്ട നാൾ ചിലതു ചെന്നളവന്നു ഗോത്രാ-
ചാര്യാനുവാദമൊട്ട പംക്തിരഥൻ ഭവാനെ
യൌവനൃപ്യപട്ടമണയിപ്പതിനായ്ത്തുനിഞ്ഞ
നേരത്തു മന്ഥര തടഞ്ഞു മുടക്കിയെല്ലാം. 28

"വാഴ്ത്തുന്ന ഞങ്ങളവർ ചെയ്തതു കേട്ടു; കോപി-
ക്കൊല്ലേ ഭവാൻ ഗിരികളിൽക്കുലിശം കണക്കേ;
അല്ലായ്കിലിക്കൊടിയ കാട്ടിലെഴുന്ന ഞങ്ങൾ-
ക്കിക്കാഴ്ചയെങ്ങനെ ലഭിപ്പതു കൃച്ഛ്രസാദ്ധ്യം? 29

"ലാക്കിൽപ്പിടിച്ചു ചെറിയമ്മയെയൊട്ടു പാട്ടി-
ലാക്കിപ്പിതാവിനെ നിനച്ചതിലുന്നിയേററം
ഇക്കാനനപ്രഭൃതയേകിയ മന്ഥരയ്ക്കു
നേർക്കില്ലിവൾക്കൊരു സുഹൃത്തു ജഗത്തിൽ വേറെ. 30

"ഇന്ദ്രന്നു പററിയൊരു മിത്രം; ഇളയ്ക്കിളക്കം
ചേർക്കും ക്ഷമയ്ക്കു നിധി—യേവമിരുന്നൊരച്ഛൻ
പെൺവാക്കു കേട്ടുടനെയിങ്ങനെ ചെയ്തതിങ്ങി-
പ്പാവങ്ങൾ നേടിയ തപസ്സിനെഴും ഫലം താൻ. 31

"അ,ന്നപ്പൂത്തളിരൊളിക്കുളിരോടു ചാർത്തി-
പ്പിന്നീട്ടു വല്ക്കലവുമാർന്ന ഭവാന്റെ വക്ത്രം
കാന്തിത്തഴപ്പിലൊരുപോലെയിരുന്നുവെന്നു
പൊന്തുന്ന ലോകമൊഴി മോദമിയററിടുന്നു. 32

"മാററാർക്കു മാരണമിയററിടുമിസ്സുമിത്രാ-
പുത്രൻ പെരുത്ത നൃപലക്ഷ്മിയെയാകമാനം,
തള്ളിക്കളഞ്ഞനുഗമിച്ചിതു നിന്നെ, യർത്ഥം
ധർമ്മത്തെയെന്ന വിധ, മേറിയ ഹർഷമോടേ. 33

"ആരണ്യവാസമിയലാൻ തവ നീട്ടു തന്ന
കൈകേയി—കാന്തനുടെ ചിത്തമപാഹരിച്ചോൾ—
അങ്ങയ്ക്കു ചെയ്തിതൊരു നന്മ; മനോജ്ഞയാമി-
സ്സീതയ്ക്കുമേവമൊരനുജ്ഞ കൊടുത്തുവല്ലോ. 34

"യാത്രയ്ക്കൊരുങ്ങിയവിടുന്നതുമട്ടു നില്ക്കെ-
യാ മദ്ധ്യമാംബയുടെ മംഗളവാക്കൊടൊപ്പം,
പൊട്ടിത്തകൎന്ന ഹൃദയത്തൊടു നിന്ന നാട്ടാ-
രൊട്ടുക്ക വാൎത്ത മിഴിനീരുമുടൻ പൊങ്ങി. 35

"മൃത്യുഞ്ജയത്തിരുമുടിക്കുളിൎമാലയായ
വിണ്ണോരണിപ്പുഴ കടന്നു, ഗൃഹാൎഗ്ഘ്യമേന്തി,
ശ്രീചിത്രകൂടശിഖരത്തിലണഞ്ഞു വാനോർ
വാഴ്ത്തുന്ന കൊമ്പനുടെ വമ്പെഴുമങ്ങു പിന്നെ. 36

"ഹാ കഷ്ട! മിക്കൊടിയ നിൻവിരഹാധി മൂത്തു
തൻമെയ്‌വെടിഞ്ഞൊരു നവീനസുവേഷമോടേ
നാകത്തിലെത്തി നൃപനിന്ദ്രനുമായ് വളൎത്തി-
ക്കൊണ്ടോൻ കുലത്തിനകംപടിയുള്ള വേഴ്ച. 37

"കൈകേയനന്ദനനുജനൊത്തൊരുനാൾ, ഭരദ്വാ-
ജാൎഗ്ഘ്യങ്ങളേറ്റു നൃപലക്ഷ്മിയെ മുൻനിറുത്തി,
തെല്ലോതിയങ്ങയൊടു; സൂൎയ്യനയന്ന സിന്ധു-
വേലാമുഖേന പുളിനത്തിനൊടെന്നവണ്ണം. 38

"മുള്ളിൽപ്പുതഞ്ഞ വഴിയാൎന്ന മഹാവനത്തി-
നുള്ളിൽ ത്വദീയവിരഹം സഹിയാതെയെത്തി,
കേഴുന്ന കണ്ടകമലിഞ്ഞു പാദത്രമേകി-
യാ രാജ്യലക്ഷ്മിയെയയച്ചു ഭവാൻ ക്ഷണത്തിൽ. 39

"പൈതങ്ങൾ തൊട്ടു ഭരതാനുഗരായ വിജ്ഞ-
ജാബാലിവൃദ്ധർ ഷരെയോതിയനേകവാക്യം,
എന്നാ, ലതൊന്നുമയി, താവകനിശ്ചയത്തെ-
ത്തൊട്ടില്ലയെന്നു നരർ ചൊല്ലിയറിഞ്ഞു ഞങ്ങൾ. 40

“തന്നമ്മ കാട്ടിയ പെരുംപിഴ, നിൻപ്രവാസ-
മച്ഛൻെറ നാശ, മിവയാൽ ബ്ഭരതൻെറ ചിത്തം
ആധിക്രുധാദളിതമായളവങ്ങയാൽത്തെ-
ല്ലൗത്സുക്യമാർന്നവനുറച്ചിതു സോദരത്വം. 41

“നിൻപാദരക്ഷകളെടുത്തു ജടാന്തരത്തിൽ
വെച്ചുണ്ടു പോകുവതിനായവനന്നിടുമ്പോൾ,
കേൾക്കായിവണ്ണമൊരുവാ “ക്കൊരുനാളുമാർക്കു-
മൊക്കാ മനസ്വികളുറച്ചതിളക്കി മാററാൻ”. 42

“അന്ന,ത്രിപത്നി, മിഥിലാത്മജയെത്തപസ്വി-
കൊണ്ടൊന്നുഴിഞ്ഞു പരിപാവനഗാത്രിയാക്കി,
തൻപേരിനർത്ഥ‘മനസൂയ’യണച്ചു; പാരിൽ-
സ്സൽസംഗമേവനുമിയററിടുമേറെ നന്മ. 43

“തൂമഞ്ഞിനാൽക്കമലമെന്നതു പോലെ കാക-
സ്പർശംനിമിത്തമിവൾതൻ കുചമെന്നു ദുഷ്ടം?
അന്നേ മുതൽക്കു തവ നേരിടുമാ വിപത്തോ-
ർത്തൊന്നെന്നുതാനിഹ വിചാരമിവൾക്കു പാരം. 44

“ബ്രഹ്മത്തിലെത്തിയ വിരിഞ്ചിസമാനരാകും
സന്മാമുനീന്ദ്രർ നിവസിപ്പൊരു കാടിതിപ്പോൾ,
മന്നിന്നശേഷമൊരു നായകനാം ഭവാൻെറ
കാൽത്താരണിപ്പൊടികളാൽ പരിപൂതമേററം. 45

“കൂരമ്പൊടൊത്ത കുലവില്ലണിയും കരം, കാർ-
കൊണ്ടൽക്കെഴും ദ്യുതി, മരത്തുകലായ വസ്ത്രം,
പൊൽത്താരിളംതളിർ പണിഞ്ഞിടുമക്ഷി, മന്ദ-
സ്മേരാർദ്രസുന്ദരമുഖം, മധുവൂന്ന വാക്യം; 46

കാളയ്ക്കു തക്ക ചുമ,ലേറിയ ശക്തി, ചെമ്പി-
ച്ചോരിജ്ജടാഭരണമിങ്ങനെയൊക്കെയായി,
ലോകക്കു മംഗളമണയ്പ്പൊരു നിന്റെ രൂപ-
മിക്കണ്ണുകൾക്കമൃതമായ് തൃഷ തീർത്തിടുന്നു. (യുഗ്മകം) 47

“അല്ലായ്കി,ലെന്തിനധികം പറയുന്നു ഞങ്ങൾ?
വില്ലാളിവീര! തവ ഭവ്യമുയർന്നിടട്ടെ!!
ചിത്തത്തിനൊത്ത തിരുമേനിയുമിന്നു കണ്ടു
മെത്തുന്നു പുണ്യപരിപാകമിവർക്കശേഷം. 48

“കേട്ടാലുമിപ്പെരിയ താപസർതൻവിലാപ-
വാക്യം ചെവിക്കു പരിപീഡ സഹിച്ചുമല്പം;
വില്ലേന്തിയോർക്കു നടുനായകമായ് ബ് ഭവാനെ-
ക്കേട്ടിട്ടു വന്നിതൊരു രക്ഷ ലഭിച്ചു കൊൾവാൻ. 49

“ഈ വന്ന വിപ്രരഖിലം ഹഹ! കൈമിടുക്ക-
ക്കൂട്ടം നിശാടരുടെ ബാധകളാൽ വലഞ്ഞോർ;
വൈലാൽത്തുലഞ്ഞ മകരാവലി കാറിനത്തോ-
ടൊപ്പം ഭവാനൊടിവരർത്ഥന ചെയ്വു ജീവൻ. 50

“തൻനാട്ടിലോ വനതടങ്ങളിലോ വസിച്ചും,
സൈന്യങ്ങളൊത്തു,മഘവാ, ശരമാത്രനായും,
താതാജ്ഞതാനണു വെടിഞ്ഞു,മിവർക്കു ജീവൻ
നൽകേണമങ്ങുട; നനന്യസഹായർ ഞങ്ങൾ. 51

“മററുള്ള മർത്ത്യരുടെ പാലനമാചരിച്ചു
കിട്ടുന്നതാം ഫലമനശ്വരമല്ലയല്ലോ;
സാധുക്കളാം മുനികളെത്തുണചെയ്തുദിയ്ക്കും-
പുണ്യം നൃപേന്ദ്ര! മുടിയാ പ്രളയത്തിനാലും. 52

"തുച്ഛങ്ങളാം ചിലതു കാരണമാക്കിവെച്ചു
കോപിക്കയില്ലിവരൊരിക്കലുമർത്ഥമെന്ന്യേ;
ആ മന്യുശാപമരുളി,ച്ചിരമായ് പ്രയത്നി-
ച്ചാർജ്ജിച്ചതാകിയ തപഃഫലമേ മുടിക്കൂ. 53

"ബ്രഹ്മർഷിമാരുടെ ജടാസ്ഥികൾകൊണ്ടു മൂട-
പ്പെട്ടുള്ളൊരീയുടജവാടിയെയൊന്നു നോക്കു;
ആ മട്ടു വീര്യമെഴുമങ്ങു, കകുത്സ്ഥവംശ-
മുത്തായിരിപ്പുളവിവക്കിതു പററിയല്ലോ. 54

"താപം കെടുത്തുവതിനന്നിയ നന്മനസ്സാ-
ന്നെന്നും ഭവാനു ഭാവുകം വളരട്ടെ മേന്മേൽ!!
പോർവില്ലിൽ വെന്നികളുതിന്നു നലം കിളന്നു
നിൻകീർത്തിലക്ഷ്മി വെളിവായ്ക്കളിയാടിടട്ടെ!!" 55

വൈവശ്യമേറിടുകിലും, മിഹിരാന്വയപ്പൊൻ-
പൂവായ രാമനൊടു തഥ്യവചസ്സിവണ്ണം
ആ വമ്പരാം മുനികളോതി നിറുത്തി; നല്ലോർ
ചൊവാക്കൊരിക്കലുമുരയ്ക്കുകയില്ലയല്ലോ. 56

നാനാരസം വഴിയുമാ മൊഴി കേട്ടു താന-
ന്യൂനാദരത്തൊടതുതന്നെ നിനച്ചു വീണ്ടും;
പീനാധിയുള്ളിലതിനാലുളവായപോലെ-
താനോതി മന്ദമവനിങ്ങനെ സാന്ത്വവാക്യം:— 57

"ഹേ മാന്യരാം മുനികളേ, വിനയം മുഴുത്ത
രാമന്റെ കൂപ്പുകരമൊത്ത നമസ്സു വാങ്ങി,
പാലിപ്പതിൽത്തിറമക,ന്നറിവററ ഞങ്ങൾ-
ക്കേലുന്ന വൻപിഴ പൊറുത്തരുളീടവേണം. 58

"വില്ലേന്തി ഞാനനുജനോടൊരുമിച്ചു സത്യം
ചെയ്യുന്നു നിങ്ങളുടെ മുന്നിലുറപ്പൊടിപ്പോൾ;
മേലീവനം നിശിചരൎച്ചെറുപൈതലാലും
ബാധിച്ചിടാത്തപടി പേടിയൊഴിച്ചുവെയ്പ്പൻ." 59

ആൎത്തിപ്പെടുന്നവരെയിങ്ങനെയാശ്വസിപ്പി-
ച്ചാ വീരനേററിതു സപൎയ്യകൾ മോദമോടെ;
യാചിപ്പതമ്പൊടു കൊടുപ്പതിൽ മുന്നമേ, തൽ-
സൽക്കാരമാവിധമെഴുന്നവർ വാങ്ങുകില്ല. 60

വൈശിഷ്ട്യമാളുമവരപ്പുതുതായ സംഘ-
ത്തിന്നൊത്തമട്ടു പല സൽച്ചരിതങ്ങളോതി
അന്യോന്യമുൾഗ്രഥിതമാക്കി മനോരഥങ്ങ-
ളാലേ പരം പ്രണയമുജ്ജ്വലമാംവിധത്തിൽ. 61

വിശ്വാസമോടു മുനിമാരുടെയങ്കമേറി
വാഴുന്ന ബാലമൃഗപാളിയെയുററു നോക്കി,
'തൻപ്രാണനാഥയുടെ തൂമിഴിതൻ വിലാസം
തട്ടാൻ കൊതിപ്പിതിവ'യെന്നു നിനച്ചു രാമൻ. 62

അക്കൊച്ചുമാനിനമപായഭയം വെടിഞ്ഞു,
വിശ്വസ്തരായിളകിടാതെ കിടന്നമട്ടിൽ,
ഉദ്ദണ്ഡചാപധരനെങ്കിലുമാ നൃപന്റെ
നൽക്കാഴ്ചകൊണ്ടു മിഴിയെച്ചരിതാൎത്ഥമാക്കി. 63

വാരാൎന്ന ചെന്തളിരണിക്കുളിരാട ചുററി,
നേരായ് വിരിഞ്ഞ നവനീരലർകാന്തിയേന്തി,
പാരം വിളങ്ങിയൊരു താതജനിത്രിയെച്ചെ-
ന്നാരാൽ നമിച്ചു ജനകോപമനായ രാമൻ. 64

കുശ, ചമത, മരത്തോലെന്നു തൊട്ടാ യതീന്ദ്ര-
ർച്ചിതവിഭവമേലും പർണ്ണശാലാന്തരത്തിൽ
നിജഭുജമുപധാനത്തിന്നു കാന്തയ്ക്കു നൽകി-
ക്കൗതുകമൊടു വസിച്ചാൻ രാമനാത്മാഭിരാമൻ.

ഒന്നാം സർഗ്ഗം കഴിഞ്ഞു.

—:o:—

## രണ്ടാം സർഗ്ഗം

പുലർച്ച കണ്ടപ്പൊഴെണീററു യാത്ര
പറഞ്ഞു രാമൻ മുനിമാരൊടൊക്കെ,
മഹാവനത്തിൻ നടുവിൽക്കടന്നാൻ;
ദിനാധിപൻ മാമുകിലിൽക്കണക്കെ. 1

ഉരത്ത പാറക്കഷണങ്ങൾ മുള്ളി-
ത്തരങ്ങളുൾത്തിങ്ങിന കാട്ടിനുള്ളിൽ
ചരിപ്പവർക്കന്നു മുഖത്തിലേറെ
സ്ഫുരിച്ചു ധാത്രീപദമാർന്ന ഭാവം. 2

ധരിത്രിതൻ പുത്രിയെ രക്ഷചെയ്യും
വരിഷ്ഠരാ വീരർ വിളങ്ങിയേററം;
തമസ്സകററുന്നൊരു വിദ്യയെസ്സൽ-
പ്രബോധവും താഴ്മയുമെന്നപോലെ. 3

മനോജ്ഞയാം മൈഥിലിയേ നടുക്കായ്
നടത്തിയോജസ്വികൾ സഞ്ചരിച്ചാർ;
മിഴിക്കു മുത്തേകിന സന്ധ്യയെത്താൻ-
ദിനേശനും ചന്ദ്രനുമെന്നവണ്ണം. 4

വിരാധനാകും സുരവൈരി, സീത
ധരിച്ച പൊന്മാല ഹരിച്ചിതപ്പോൾ;
അജന്റെ ശാപോക്തിരഹസ്യസാരം-
മറിഞ്ഞവന്നേകി വിമുക്തി രാമൻ. 5

ഒഴിഞ്ഞ ശാപത്തൊടു ദിവ്യകാന്തി
വഴിഞ്ഞെഴും തൻതനുപൂണ്ട ശേഷം,
കിഴി,ഞ്ഞവൻ കാട്ടിയതായ നല്ല
വഴിക്കു പുക്കാർ ശരഭംഗഗേഹം. 6

അവർണ്ണ്യവീര്യം കലരുന്ന രാമൻ
സുവന്ദ്യനാമാ യമിതന്നടുക്കൽ,
അണഞ്ഞതായ്ക്ക,ണ്ടുടനെത്തി മായാ-
തിരോഹിതൻ വിൺപതി വാനിടത്തിൽ. 7

വിമുക്തിമാർഗ്ഗാഗ്നിയിലാണ്ടു കൊൾവാ-
നമന്നൊരാ ശ്രേഷ്ഠതപസ്വിതന്നെ
അമന്ദമാമത്ഭുതമോടു കണ്ടാ-
രമർത്ത്യരും താപസരും കുളിക്കെ. 8

അനർഘമാം താപസനിഷ്ഠമൂല-
മിനന്നു നേരായ്, സുചരിത്രനായി,
പുകഴ്ന്നിടും രാമ,നപുണ്യവാന്മാ-
ക്കസിദ്ധമായാ,ഉടജത്തിൽ മിന്നി. 9

ശരീരവും ചിത്തവുമൊന്നുപോലെ
നിരീഹനായ്സ്സംസ്കൃതിചെയ്തിരിപ്പോൻ;
തെളിഞ്ഞു കണ്ടാനവനേ വിടിന്നു
കുളിർത്തു വൻകൂറൊലിയുന്ന കണ്ണാൽ. 10

“വടിപ്പൂ നാം സ്വാഗത;മിന്നു ഞങ്ങൾ-
ക്കടിച്ചു യത്നാനുഗുണം ഫലംതാൻ;
മടിച്ചു നീയാം മധുവേ വിധിക്കാ-
സ്വദിച്ചു താരുണ്യമണഞ്ഞു നേത്രം!! 11

“അവസ്ഥ, കാലം, സ്ഥലമേവമെല്ലാം
മറിഞ്ഞു പോയാലുമവിഞ്ഞിടാതെ
പെരുത്തൊരായുസ്സിഹ നേടി ഞാൻ, വൻ-
തപസ്സു ചെയ്യുന്നതിനായി മാത്രം. 12

“ഇടയ്ക്കിടയ്ക്കേലുമുപാധി കേറി-
പ്പടന്നൊടുങ്ങീടുമൊരിശ്ശരീരം,
വെടിഞ്ഞിടുന്നേനിവനിപ്പൊഴേ, ത-
ന്നുടലെല്ലൂഴം പാഴുറ പാമ്പു പോലെ” 13

പറഞ്ഞിവണ്ണം പരമാത്മചിന്താ-
പരൻ നിജാത്മാവിനെയാ ക്ഷണത്തിൽ,
എരിഞ്ഞിടുംതീയിനു ഹവ്യമാക്കി-
പ്പുരംപൊരുൾസ്ഥാനമണഞ്ഞു ധന്യൻ. 14

അനന്തരം, താപസരല്ലൽ വാച്ചാ-
വനത്തിലെല്ലാവരുമൊത്തുകൂടി,
കനത്തിടും രാക്ഷസപീഡയൊക്കെ-
ദ്ദിനേശവംശാഗ്രണിയോടു ചൊന്നാർ. 15

അതത്രയും കേട്ടൊരുമട്ടു, ധൈര്യം
പ്രതിജ്ഞയാൽ താപസരിൽപ്പുലർത്തി,
അതീക്ഷ്ണകർമ്മങ്ങളെഴുന്ന രാമൻ
സുതീക്ഷ്ണപർണ്ണാലയമാർന്നുകൊണ്ടാൻ. 16

കിളന്ന വൃക്ഷപ്രതതീകുലത്തിൻ-
ദളങ്ങളിൽത്തട്ടി വിചിത്രമായി
വരുന്ന സൂര്യക്കതിർകൊണ്ടു തങ്കം
വിരിച്ച പോലാ സ്ഥലമുല്ലസിച്ചു. 17

വിശുദ്ധയാഗാഗ്നിയിൽ നിന്നുദിച്ചു
ഹവിസ്സെരിത്തുമണമാർന്നതായി,
സമൃദ്ധി ലോകത്തിനു ചേർത്തുകൊൾവാ-
നുയർന്ന കാറിൻപടി കാണ്മതായി, 18

ദിവത്തിലേയ്ക്കുള്ള വിദൂരമാർഗ്ഗം
തെളിച്ചു മേലോട്ടു ഗമിപ്പതായി,
നനുത്ത പൂന്തെന്നലിലാടി നിമ്നോ-
ന്നതങ്ങളായ് ത്താനുയരുന്നതായി, 19

ഇനാംശു മാത്രം കയറുന്നിടത്തും
കടന്നു പറന്നീടുവതായ് ചിലേടം,
സുനീലരത്നാൽ കൃതമായ തൂണിൻ-
വിലാസമോടൊത്തു ലസിപ്പതായി, 20

തളിർക്കുലത്തിന്നൊരിളക്കമേകു-
ന്നതായ്, കപോതാളിഗളാഭമായി,
അഘങ്ങൾ നീക്കീടുവതായ ധൂമ-
പ്പരപ്പിനാൽ ദിക്കുകളെ മറച്ചും; 21

(കലാപകം)

ക്രതുക്കളിൽത്താപസരോതിടുന്ന-
തശേഷവും കേട്ടു പഠിച്ചു വീണ്ടും
തരുക്കളിൽപ്പാർത്തിടുമശ്ശുകങ്ങ-
ളുതിർത്ത മന്ത്രധ്വനി ചേർന്നു കൊണ്ടും; 22

ച്ചുററുമംബാസ്തനരോമമീക്ഷി-
ച്ചിടയ്ക്കിടെച്ചുന്നു കടിച്ചു പിന്നെ
കുതിച്ചു ചാടിക്കളിയാടിടും മാൻ-
കിടാങ്ങളാൽ മിന്നിയ മുററമാർന്നും; 23

മഹർഷിയാൽസ്സമ്മതനാ, യിവണ്ണം
മഹത്വമേറുന്ന തപോവനത്തിൽ
കടന്നു ഭവ്യം പുലരുന്നതാം തൽ-
പദത്തിൽ വീണാൻ സുജനാഗ്രഗണ്യൻ.

(കുളകം 17—24)

അനന്തരം, ലോകഹിതത്തിനായി-
ത്തുനിഞ്ഞ കാകുൽസ്ഥനെ നോക്കിരുത്തി,
മനം തെളി,ഞ്ഞാദിമകാവ്യകർത്താ-
വിനൊത്തൊരാ മാമുനി ചൊല്ലുമായി:— 25

"തപസ്വിമാർ വാഴ്ത്തിടുമൃശ്യശൃംഗ-
തപസ്സിനാൽ കോസലപുത്രിയിങ്കൽ,
പിറന്നതും, നിന്നപദാനവാഴ്വു-
മറിഞ്ഞിരിപ്പോനിവനപ്പൊഴപ്പോൾ. 26

"ഭവാൻ പരം പണ്ഡിതനെങ്കിലും, തെ-
ല്ലിവന്നു ചൊല്ലിത്തരുവാൻ കിടപ്പൂ;
ശ്രവിക്ക കാതും കരളും ചലിക്കാ-
തവശ്യമാം ശ്രദ്ധ മുഴുത്തു ധീമൻ! 27

"പ്രഭാവമേറും പല രാജവീരർ
വഹിച്ച ചെങ്കോലെഴുമക്കുവംശം,
ഉറച്ചതാം തൻനിലകൊണ്ടു വാനോ-
രെതിക്കിലും കൂസുകയില്ലയല്ലൊ. 28

"ജനത്തിനും നാടിനുമൊക്കെയല്ല-
ലനക്ഷണം നൽകി നികൃഷ്ടനായി
മനം പരം പങ്കിലമാം നൃപന്മാർ
ജനിക്കയേയില്ലവിടത്തിലെന്നും. 29

"ഒരിക്കലും ജാതികൾ കൂടിടാതെ
വരാശ്രമങ്ങൾക്കടവേശിടാതെ;
ഭരിച്ചിടുന്നോർ, മറയോത്തറിഞ്ഞോർ,
വരിഷ്ഠചാരേക്ഷണവേദ്യവിജ്ഞർ, 30

"ശമത്തിനാൽ ഞങ്ങളെ വെന്നിടുന്നോർ,
പുരാരിയെപ്പോൽ കടുകോപമുള്ളോർ,
ശശിക്കെഴും സൗമ്യതയാർന്നിടുന്നോർ,
കൊടുത്തു കല്പദ്രുവിനെജ്ജയിപ്പോർ, 31

"നിനച്ചതെല്ലാം നിജമാക്കിടുന്നോർ,
സുചിത്തമാം മന്ത്രിയെയാദരിപ്പോർ,
കനത്ത വില്ലാകിന ബന്ധുവുള്ളോർ,
പരാംഗനാലോകനകുണ്ഠശീലർ, 32

"സുരേഡ്യനെക്കാൾ മതിശക്തിയുള്ളോർ,
ഗിരിക്കെഴും സ്ഥൈര്യമടിച്ചുടച്ചോർ,
സുമാസ്ത്രനെക്കാളതിസുന്ദരന്മാർ,
കരുത്തിനാലിന്ദ്രനെയാക്രമിപ്പോർ, 33

"ത്രിലോകധർമ്മ്യസ്ഥലിയിൽക്കളിക്കും-
നിലാവൊളിപ്പൂമ്പുകളേന്തിടുന്നോർ,
വലഞ്ഞവർക്കാശ്രയമായി വാഴ്വോർ,
വിളങ്ങിനാർ താദൃശരേറെ മന്നർ. 34

(കുളകം 30—34)

"ജഗത്തിൽ മററാർക്കുമെഴാത്ത സമ്രാൾ-
പദത്തിലൈക്ഷ്വാകരണഞ്ഞതമൂലം
അവർക്കിനിബ്ഭൂപഗൃഹത്തിലെങ്ങും
കടന്നു ചെല്ലേണ്ടി വരില്ലയല്ലോ. 35

"സ്വബന്ധുജാതം വഴിപോലെ വല്ല
വിവാഹകാര്യത്തിനുമായ് ക്ഷണിക്കിൽ,
തനിക്കു തോന്നീടുകിലങ്ങു ചെന്നാ-
ലതായി; യില്ലെങ്കിലുമില്ല ദോഷം. 36

"സുവൃത്തർതൻപാലന, മാർത്തി ചീർത്ത
ജനത്തിലാർദ്രത്വ, മസാധുദണ്ഡം
അടർക്കളത്തിൽജ്ജയ—മേവമെല്ലാം
വ്രതങ്ങൾ നിങ്ങൾക്കു നിസർഗ്ഗജങ്ങൾ. 37

"കുലത്തിനുററുള്ളൊരു മിത്രമോർത്താൽ
ബലിഷ്ഠനാം വിൺപതി തന്നെയല്ലോ;
മഖങ്ങളാൽ നിങ്ങളവന്നു, വർഷാ-
ലവൻ ഭവാന്മാർക്കുമണപ്പു ഹർഷം. 38

"വൃഥാ പറഞ്ഞെന്തിനു നീട്ടിടുന്നു?
ഭവാന്റെ മുമ്പുള്ള നൃപാലവീരർ
പരാക്രമംകൊണ്ടു പകുത്തു വാങ്ങീ-
വലാരിസിംഹാസനശക്തിപോലും. 39

"ദിനേശവംശാങ്കുരമേ, പിതാക്കൾ
നടന്ന നൽപ്പാതയെ വിട്ടിടാതെ
ഭവാൻ ചരിച്ചീടണ, മെന്നുമേതും
തളർച്ച പററാതെ കഴിച്ചുകൂട്ടാൻ. 40

"മദം മുഴുത്തങ്ങു പുളച്ചു യാതു-
പ്രധാനർ വന്നീയുടജങ്ങളെല്ലാം
തകൎത്തു ഹാ! ഞങ്ങളെ വെന്നിടുന്നു;
തുണയ്ക്കു നീയെന്നിയെയില്ലൊരാളും. 41

"ഖലുക്കളെന്ന്യാദൃശമാം വിധത്തി-
ലുദാരതാശാലികൾ തന്നെയല്ലോ;
അവൎക്കെഴും പൂമടിയിൽക്കിടന്നി-
ജ്ജഗത്തുറങ്ങുന്നു ഭയപ്പെടാതെ." 42

വശിപ്രവീരൻെറ വചസ്സിവണ്ണം
ശ്രവിച്ചു ഭക്തിത്തികവോടുകൂടി
അമന്ദമാനന്ദമിയന്നു രാമൻ;
മുനിക്കു ഭാവാലതു ബോദ്ധ്യമാക്കി. 43

കുലീനനാമാ വിനയാന്വിതൻ, തൻ-
ഗുരൂത്തമാനുജ്ഞ ലഭിച്ച നേരം
വനാന്തരം സർവ്വവുമൊന്നു കാണ്മാൻ
നിനച്ചു വില്ലാളിവരൻ നടന്നാൻ. 44

ഒഴുക്കു നിമ്നത്തിനെ, യംബുദാളി-
യുയൎന്ന വൻകാററിനെ യൎത്ഥരാശി
തെളിഞ്ഞ ധൎമ്മത്തെയുമെന്നപോലെ-
യനുവ്രജിച്ചാരവനേ മുനീന്ദ്രർ. 45

മദിച്ച വൻപോത്തുകൾ കൊമ്പുകൊണ്ടു
തകൎത്ത തണ്ടൊത്തൊരു പൂക്കൾ ചിന്നി;
ഖഗങ്ങൾ മിണ്ടാതമരും ഛദങ്ങൾ
കലൎന്നിടും പൊയ്കകൾ കണ്ടു രാമൻ. 46

സുമഞ്ജരിക്കൊങ്കകളെക്കലുക്കി,-
ച്ചില്ലികസ്വനത്താൽ ചടുവാക്കു ചൊല്ലി,
ഇളംതളിർക്കൈവിരൽ മന്ദമന്ദം
നനുത്ത പൂന്തെന്നലിനാലിളക്കി, 47

വിടർന്ന പൂവാൽ സ്മിതകാന്തിയേന്തി,
മടിച്ച വണ്ടാലണിവേണി കാട്ടി,
വരുന്നതായ് സീത,യറിഞ്ഞു, മുന്നേ
തടംപ്രളിപത്തമടയായി നൊന്തിടായ്വാൻ, 48

വിരിഞ്ഞ വെൺപൂക്കൾ വിരിച്ച വീഥി
വിലാസമായ് തീർത്ത ലതാളിയിങ്കൽ
പരം നിസ്സൃഷ്ടാത്മസഖീജനത്തി-
ലുദിച്ചതായുള്ളൊരു ഭാവമെന്ത്; 49

(വിശേഷകം 47-49)

അടുത്തടുത്തമ്പൊടു നിന്നു തമ്മിൽ-
പ്പെടുന്ന സൌഹാർദ്ദരസം പുലർത്തി,
വിരോധസുസ്നേഹവിധാനരാകും
വിരോചനേന്ദുക്കളിൽ വൈരമാളി, 50

ഒരേ സരസ്സിങ്കൽ മുളച്ച തണ്ടാ-
രിനത്തെയും നൽക്കുമുദങ്ങളേയും
ശരീരമായ് മഞ്ജുളമായുറച്ച
നിലയ്ക്കു നിന്നങ്ങനെ നോക്കി നോക്കി; 51

(യുഗ്മകം 50—51)

തിരപ്പുളപ്പിൽക്കളിയാടിയാടി,
മണം പെറുംപൂക്കളിലേറിയേറി,
വിലാസിയായമ്പൊടു മന്ദമന്ദം,
വരുന്ന വാർതെന്നലിൽ മുങ്ങി മുങ്ങി; 52

ശിലോച്ചയത്തിൽ ബർഹപക്ഷപാതം
കലന്നണഞ്ഞുന്മദമോടുകൂടി,
നിലാവണിപ്പൂഞ്ചിടയെക്കണക്കു
പരത്തി വൻപീലികൾ നല്ലവണ്ണം, 53

മനസ്സുകൊണ്ടുദ്ധുരമായ്, ച്ചുഴററി-
പ്പദങ്ങൾ വെയ്ക്കുന്നതിൽ നിഷ്ഠ കാട്ടി,
മനോജ്ഞമായീടിന നീലകണ്ഠ-
വിനോദനൃത്തങ്ങളിലുള്ളിണക്കി; 54
(യുഗ്മകം 53—54)

അനൂനമാം കാഴ്ചകളേവമോരോ-
തരത്തിലീക്ഷിച്ചതിഹൃഷ്ടനായി
നടക്കവേ, തെല്ലകലത്തിലായി-
ട്ടൊരാശ്രമം കണ്ടിതു ധന്യശീലൻ.
(കുളകം 47—55)

മരങ്ങൾ പൊന്നാണിഹ; പല്ലവങ്ങ-
ളശേഷവും ചെമ്പവിഴങ്ങൾ തന്നെ;
സുമങ്ങളോ മുത്തുകള;ങ്ങെഴുന്ന
ഫലങ്ങൾ മാണിക്യവുമാണു നൂനം. 56

പടന്നു തൂങ്ങും ചെറുവല്ലിയൂഞ്ഞാൽ
കരേറി രാഗക്രമഭംഗിയോടെ
വനത്തിലെദ്ദേവതമാർകളങ്ങു
മനോഹരപ്പാട്ടുകൾ പാടിടുന്നു. 57

ദിവത്തിലെഗ്ഗായകചാരണാദി-
ഗണങ്ങളെല്ലാം സമയത്തെ നോക്കി
സ്വകാന്തമാരൊത്തു വിനീതരായി-
ത്തപോധനന്മാരെ നമിച്ചിടുന്നു. 58

സ്വകീയസമ്പത്തുകൾകൊണ്ടു തന്നെ-
ക്കിയന്നതാം വൈഭവമങ്ങു കാട്ടി,
തെളിഞ്ഞു മിന്നീടുമൃതുക്കളൊത്തു
കളിച്ചിടുന്നു മലരമ്പനേററം. 59

ഉരുകി വീഴ്ത്തീടിന വെള്ളിയെപ്പോൽ-
ത്തെളിഞ്ഞു, പാലിൻരുചി ചേൎന്ന വെള്ളം
നിറഞ്ഞു, ഹംസാദികൾ മേവിടുന്ന
സരസ്സുട്ടത്തൊന്നു ലസിച്ചിരുന്നു. 60

നികൃഷ്ടസംസാരസുഖങ്ങളെല്ലാം
വെടിഞ്ഞു, കാററുണ്ടു, വിചാരമെന്യേ,
പ്രകൃഷ്ടരാം താപസർ വൻതപസ്സു
നികുഞ്ജമദ്ധ്യത്തിലിരുന്നു ചെയ്വൂ!! 61

മഹൌഷധിപ്പൊൻകതിർകൊണ്ടകററി-
ക്കളഞ്ഞതായോരിരുൾ, രാത്രിപോലും
അടുക്കയില്ലങ്ങു സമസ്തലോകം
വിഴുങ്ങി നിന്നീടുകിലും ഭയത്താൽ. 62

അശേഷലോകോത്തരമാകുമോരാ
വനത്തിലെസ്സൌഖ്യമറിഞ്ഞമൂലം
വിയത്തിലേയ്ക്കേറുവതിന്നു തെല്ലും
നിനപ്പതേയില്ലനിലിമ്പരാരും!! 63

അലക്ഷിതോല്പത്തിവിശിഷ്ടമായി,-
സ്സുഖം ത്യാഗാദിക്കരുളീടുമൊന്നായ്,
സുരദ്രുമപ്പൊന്മലരിന്മണത്തി-
ന്നസഹ്യമാം തോൽവിയണപ്പതായി, 64

കരിമ്പുനീരെന്നതുപോൽ, വളൎന്ന
തളൎച്ച തീൎത്തുൾക്കുളിരേകമൊന്നായ്,
ഒരുല്ലസൽത്തുമണമങ്ങു വീശി-
പ്പരന്നിരുന്നു പരിപുഷ്ടശോഭം. (യുഗ്മകം) 65

അമന്ദമാ നന്ദനമെന്നു പേരാം
വനത്തെയാരാലവനന്നു കാണ്കെ,
വിടൎന്നു കണ്ണും കരളും, മുഖത്തിൽ
സ്ഫുടിച്ചു വല്ലാത്തൊരുതോഷഭാവം. 66

കരങ്ങൾ കൊട്ടിക്കളിയാടിടുന്ന
കുമാരർതൻ ശബ്ദമൊടൊത്തു കൂടി
മുഴങ്ങിടും വൻമുരവസ്വനത്തെ-
ശ്രവിച്ചു സുസ്നിഗ്ദ്ധഗഭീരമായി. 67

അണിഞ്ഞിടും തോൾവളയോടു ചേൎന്നു-
ച്ചലിച്ച ഹാരാരവഭംഗിതാനും,
തരിപ്പൊടാറംഗവുമാടിടുമ്പോ-
ളുതിൎന്ന പൊൻകാപ്പൊലിതൻ മുഴപ്പും, 68

വിചിത്രമാം ഭാവരസത്തിനൊക്കും-
നടിക്കു പൊങ്ങീടിന മേളവാദ്യം,
സ്വരാമൃതാലാപവിശിഷ്ടമാകു-
മേകാകുരമ്യോൽഗിരണങ്ങൾ താനും, 69

കലൎന്നു; ചേതോഗതി, (1)രാഗസംഖ്യ-
യെഴുന്നതാമാംഗ്യവഴിക്കു കാട്ടി,
ഗതിദ്വയംകൊണ്ടു വിഭേദമാൎന്നു,
ലയാദിയാൽ ബന്ധുരമായ് നിതാന്തം, 70

---

(1) രാഗസംഖ്യ—32.

ക്വണന്മണീനൂപുരകിങ്കിണീക-
സ്വനാഢ്യമായ് ചെങ്കഴൽ വെച്ചിടുമ്പോൾ,
സമൂർച്ഛനാതാനകമാ, യശേഷ-
ശ്രുതിപ്രഭാവാലതിരമ്യമായി, 71

ചെവിക്കു പീയൂഷസമാനമായ
സുവർണ്ണഗാനസ്വനഃമറ്റെ നേരം
ഒരുല്ലസദ്വാപിയിലേ നിഗൂഢ-
ഗൃഹത്തിൽ നിന്നങ്ങനെ കേട്ടിരുന്നു. (കുളകം) 72

മനസ്സുകൊണ്ടും സുരവൈരിമാർ ചെ-
ന്നിടാത്തൊരപ്പൂതതപോവനത്തിൽ,
ഒരാര്യനെക്കണ്ടു രഘൂദ്വഹൻ തൽ-
ച്ചരിത്രമോരുന്നതിനിട്ടു ചോദ്യം. 73

പഠിപ്പെഴും ധാർമ്മികനായിടുന്നോ-
രവൻ; മഹാവിസ്മയഹർഷമോടെ
പെരുത്ത ജിജ്ഞാസകലന്ന രാമൻ
കഥിക്കവേ തച്ചരിതം പറഞ്ഞാൻ:— 74

"ശമം ശരീരത്തൊടു ചേർന്നപോലെ
സ്വമാം മഹത്വത്തെ വെളിപ്പെടുത്തി,
കഠോരമായുള്ള തപസ്സു ചെയ്തു
വസിച്ചു മുന്നം മുനി മാണ്ഡകർണ്ണി. 75

"അവൻ നിജാവസ്ഥ ഹരിക്കുമെന്ന
ഭയത്തൊടിന്ദ്രൻ നിയമം മുടക്കാൻ
പറഞ്ഞയച്ചാൻ ചടുലാക്ഷിമാരാ-
യൊരഞ്ചു ദിവ്യാംഗവധൂടിമാരെ. 76

"ശിരസ്സിനാൽത്തൂമലർപോലെ, യാത്മേ-
ശ്വരന്റെയക്കല്പനയേററു വാങ്ങി,
വിലാസിനീമൌലിക,ളിന്ദ്രിയങ്ങ-
ളടക്കി വാഴും മുനിയോടടുത്താർ. 77

"ഒളിക്കളിർപ്പുഞ്ചിരി, കൺവിലാസം,
തദീയപാർശ്വങ്ങളിലുള്ള വാസം,
മദം പുലർത്തുന്നൊരുഗാന — മേവം
തുടങ്ങിനാരാ മുനിയെ മയക്കാൻ. 78

"വയസ്സനാമാ യമി വെള്ളെഴുത്തു
കലർന്നതാം തൻമിഴി മന്ദമന്ദം
തുറന്നു പാരം വികസിച്ചൊരുള്ളാൽ
തെളിഞ്ഞു കണ്ടാൻ ചപലാജനത്തെ. 79

"തനിക്കെഴും സ്ഥാനവിനാശശങ്കാ-
കുലത്വമോടിന്ദ്രനയച്ചിതെന്നായ്
സ്വദിവ്യദൃഷ്ടിപ്രഭകൊണ്ടറിഞ്ഞാ-
നവൻ ചരേഷ്ടപ്രിയനാരിമാരെ. 80

"സുരേന്ദ്രനിർദ്ദേശമൊടാത്മചിത്തം
കവർന്നിടാൻ വന്നൊരു വാമമാരിൽ
ഒരേ നിലയ്ക്കൊക്കയുമുററു കാണു-
ന്നവന്നു തെല്ലും പക തോന്നിയില്ല. 81

"തിരിച്ചു പോകാതിവരീ സ്ഥലം വി;-
ട്ടിരിക്കണം മേലിവിടത്തിലെന്നും;
അതിന്നു വേണ്ടുന്നതു ചെയ്യുവൻ ഞാ"-
നിതാണവന്നുള്ളിലുദിച്ചതപ്പോൾ. 82

“പറഞ്ഞു, ‘ഞാൻ നിങ്ങളെയെപ്പൊഴോക-
ന്നതപ്പൊഴേ വന്നു രമിച്ചുകൊൾവിൻ;
‘രസം’ വളർത്തുന്നതിനായ് ക്രമത്തി-
ലോരോ ജനം പാട്ടുകൾ പാടിടേണം’. 83

തനിക്കുതാൻ നായകനാം മുനീന്ദ്ര-
നവർക്കിവണ്ണം സമയത്തെ നൽകി
സ്വശക്തിയാൽ ദിവ്യവനങ്ങൾ ചൂഴും
സുഖാപ്തിയെത്തീർത്തു നവീനമായി. 84

അതിൻ നടുക്കായ് മണിരാശിയാലേ
രചിച്ചു ലീലാഗൃഹമൊന്നു പിന്നെ,
മൃദംഗവീണാദിവിചിത്രവാദ്യ-
വിശിഷ്ടമായേറെ വിലാസമായി. 85

“സുരർക്കുമേതും ലഭിയാത്തതാകു-
മതിങ്കലായൗവതമൊത്തുകൂടി,
യഥാർത്ഥമാം ജ്ഞാനമഹഃ സ്വതന്ത്ര-
വിലാസമാ യോഗി വെളിപ്പെടുത്തി. 86

“പ്രപഞ്ചസൗഖ്യങ്ങളെയൊക്കെ യോഗാ-
ലവൻ യുവാവായ് സ്വയമാർന്നു തന്നെ.
സുരാംഗനാ വന്ദിതപാദനായി-
ത്തപസ്സു ചെയ്തീടുകയാണു ധന്യൻ. 87

“അതാ വിളങ്ങും മണിമന്ദിരമാർക്കും
കരേറുവാനാകരുതാത്തതല്ലോ;
സമീപമുള്ളാ വനഭൂവിൽവെച്ചി-
ജ്ജനം മഹർഷീശ്വരനെ സ്തുതിപ്പൂ. 88

"അടുത്തിതാ മററൊരു വേശ്മ, മന്ത്രാ-
ദൃശപ്രഭാവത്തൊടു കാണ്മതില്ലേ?
അതിങ്കൽ മേവും മുനിയെ നമിച്ചു-
ഭവാനണഞ്ഞാലുമനല്പപുണ്യം" 89

അവൻെറ വാക്കാലുടജേശനിൽ, തൻ-
മനസ്സിലുണ്ടായൊരു ഭക്തിമൂലം,
നമിച്ചു സാഷ്ടാംഗമുടൻ ഗുണങ്ങൾ-
ക്കൊരൊററയാമാകരമായ രാമൻ. 90

വിലപ്പെടും വസ്തുഗണങ്ങൾ ചിന്നി-
ക്കിടക്കുമാ രമ്യതലത്തിൽ മേന്മേൽ
രസിച്ചിട്ടും ദൃഷ്ടികളിലാ നിമേഷ-
വിലാസവും രാമനു താപമേകി. 91

അനൎഘപുണ്യം തിരളുന്നൊരോരോ
മുനീന്ദ്രഗേഹങ്ങളിലായിവണ്ണം
വസിച്ചു നാളൊട്ടു കഴിച്ചു വീണ്ടും
സുതീക്ഷ്ണനെത്തന്നെ സമാശ്രയിച്ചാൻ. 92

അവൻെറ വാത്സല്യരസത്തിൽ മുങ്ങി-
ക്കുളിച്ചു രാമൻ പരിതുഷ്ടനായി,
സ്വതാതനൊത്താത്മഗൃഹത്തിൽ വാണു-
ള്ളതിൻെറ മട്ടൊന്നു നിനച്ചുപോയി. 93

സ്വൈരം സ്വകൃത്യവഴിയിൽ പിഴ പററിടാതെ-
യാരാദ്ധ്യനായ് മുനികുമാരജനത്തിനാലേ,
ആരാലഗസ്ത്യസഹജാജ്ഞ വഹിച്ചു പത്താ-
ണ്ടാ രാമനാ വനതലത്തിൽ വസിച്ചു ഭദ്രം. 94

രണ്ടാം സൎഗ്ഗം കഴിഞ്ഞു.

## മൂന്നാം സർഗ്ഗം.

അനന്തരം കറ കലരാത്ത ചിത്തമോ-
ടമർന്നിടും മുനിജ്ജനമൊത്തു സഖ്യമായ്
വസിക്കുമാ രഘുപതി ലോകവിജ്ഞനാ-
മഗസ്ത്യനേ മനസി നിനച്ചു കാണുവാൻ. 1

സ്ഥിരാശനാമവനുടനാത്മവാഞ്ഛയിൽ-
പ്പെരുത്തിടും കുതുകമിയന്ന ഹൃഷ്ടനായ്
വരേണ്യനാം മുനിയുടെയാജ്ഞ വാങ്ങുവാൻ
ത്വരിച്ചു തൽസവിധമണഞ്ഞു സാദരം. 2

പറഞ്ഞു, "ഞാൻ ചിരമിഹ പാർത്തു നിങ്ങൾതൻ-
നിർമ്മലസൽക്രിയകളുമേറ്റു സൌഖ്യമായ്;
പരം, പുകൾപ്പൊലിമ പെടുന്ന വിന്ധ്യഭൂ-
ധരാരിയിൽസ്സപദി പതിഞ്ഞിതെൻമനം." 3

അടുത്തൊരാ വിരഹമിവണ്ണമോതവേ
നടുക്കമോടൊരു പക പൂണ്ടു മാമുനി;
ചൊടിപ്പിനോടഖിലമറിഞ്ഞിരിപ്പൊരാ
മിടുക്കരും സുജനവിയോഗമേല്ക്കുമോ? 4

അരാതികൾക്കുരുതിയണപ്പവന്റെയാ-
വരോദ്യമം ക്ഷണമവനോർത്തനന്തരം
ഒരുല്ലസൽച്ചെറുചിരിപൂണ്ട വക്ത്രമോ-
ടുരച്ചിതാ സ്ഥിരഹൃദയൻ പ്രശാന്തമായ്:— 5

"നിനക്കെഴും മതമൊടു ചേർന്നിടുന്നു; നിൻ-
പ്രിയത്തിനേ മമ പരമാസ്ഥയോർക്കണം;
മഹർഷിമാർക്കുടയൊരു ധൈര്യമിന്നു നീ
ഹരിപ്പതേ പെരിയ വിഷാദമായിനി. 6

"ജഗത്തിൽ മററൊരുവനുമായിടാത്തതാം
പ്രവൃത്തിയാൽ നിശിചരരെത്തുലച്ചു നീ
തപോവനം ഗതഭയമായ് സുസൌമ്യമായ്
വിളക്കി നല്ലടമയൊടൊത്തിതേവരെ. 7

"കുമാര! തേ കുശലമുദിച്ചിടട്ടെ! നിൻ-
മനോരഥപ്പടിയിനി യാത്രയായിടാം;
തദാശ്രമസ്ഥലിയിലെളുപ്പമെത്തുവാൻ
ഭവാനു നേർവഴികളെയോതി ഞാൻ വിടാം. 8

"മനം തെളി,ഞ്ഞുടനിവിടുന്നു നീ തിരി-
ച്ചനന്തരം കരുതുക ദക്ഷിണാശയെ;
നിസർഗ്ഗമായ് മലകൾ പെരുത്തു തിങ്ങുമ-
പ്പഥങ്ങൾ വയ്യൊരുവനമോരുവാനഹേ. 9

"ചവുട്ടി, മേൽത്തവ ബഹ്ഹ തള്ളിടേണ്ടതാം
സ്ഥലങ്ങളുണ്ടരിയൊരു തികത്തുല്യമായ്;
അതിങ്കലെപ്പഥികർ, തരക്ഷുകിന്നര-
പ്രധാനരും കപികളുമാണു പാർക്കുകിൽ. 10

"അതൊക്കെ നീയൊരുവിധമങ്ങു പിന്നിടും-
ക്ഷണത്തിൽ നല്ലൊരു കുളിർപൊയ്ക കണ്ടിടാം;
തദീയമാം പുളിനലതാലയത്തിൽ വാ-
ണകററണം ശ്രമമയി, കാന്തയൊത്തു നീ 11

"ഒലിപ്പുതാമരുവികൾ, ധാതുജാലമ-
ങ്ങിതൊക്കെയും വിലസിന ഗന്ധകാദ്രിയിൽ
മദാംബുനിർഝരമൊടലങ്കരിച്ചു വിൺ-
പതിക്കെഴും കരിയുടെ കേളി കണ്ടിടാം. 12

"കടന്നു നീയവിടവുമൊട്ടു പോകിലു-
ണ്ടൊഴുക്കെഴുന്നൊരു പുഴയാഴമുററതായ്;
അതിന്നു തൻ കരകളിലുള്ളമാമര-
പ്പടർപ്പുതാനുതകിന പാന്ഥമോക്ക്ണം. 13

"അതേ വഴിക്കതിനെയതിക്രമിച്ചു നൽ-
പ്പഴങ്ങളാൽ പശിയൊരുമട്ടടക്കി നീ
അടുത്തു വൻശിലകൾ കലന്നു ഭീമമായ്
ലസിച്ചിടും ഗിരിയുടെ കീഴെയെത്തണം. 14

"സുമേരുവിൻ കൊടുമുടിയോടു തുല്യമാ-
മതിന്റെ വൻമുടിയിലിരുന്നു നോക്കുകിൽ,
സമുദ്ര, ഭൂ, ഗിരി, ദിശയേവമത്ഭുതം
തെളിഞ്ഞിടും കരബദരപ്പടിക്കു തേ. 15

"സുരമ്യമാമവിടെയിരുന്നു താമസം
വരുത്തിടാതുടനെയിറങ്ങിടുന്ന നീ
മയിൽക്കുലം നടമിടുമാ മലയ്ക്കു കീഴ്-
പ്പുറപ്പിനാൽ സഫലത കണ്ണിനാർന്നിടും. 16

"വിടിർന്നതാമലർനിരയൊത്ത കൊന്നയാൽ-
ച്ചമഞ്ഞുപൊന്നണിവു, വിശേഷശോഭമോയ്
വളർന്ന പച്ചിലമരമുണ്ടു പീതമാം
ദുകൂലമാർന്നൊരു മുകിൽവർണ്ണമേനിപോൽ. 17

"തൃണങ്ങൾതൻ കടപിഴുതേന്തി മാരിനീ-
രൊലിപ്പതാമൊരു ചെറുതോടു മുന്നിലായ്
അഗാധമാമൊരു ഗുഹയിങ്കൽ വീഴ്‌വതു-
ണ്ടയേ, വഴിപ്പിശകു വരോല്ല തത്ര തേ. 18

"കുറഞ്ഞവൻ മരനിര, നല്ല പുൽവിരി-
പ്പെഴുന്നൊരാ വഴിയെ നടന്നു മന്ദമായ്
ചരൽപ്പുറം കയറി വളർന്ന കാൽക്കഴ-
പ്പകററുമീ മിഥിലനൃപാലനന്ദിനി. 19

"അനന്തരം വലതുവശം പിടിച്ചു നീ
നടക്കിലുണ്ടൊരു ജലപാതമൂററമായ്;
ദ്വിപേന്ദ്രർതൻ കൊടിയ രവത്തൊടൊത്തു ചേ-
ന്നതിന്റെയാ ധ്വനി പെരുകുന്നു സാന്ദ്രമായ്. 20

"മറ,ച്ചതും പിറകിൽ; നടക്കിൽ മഞ്ജരീ-
നതങ്ങളായ്.ചരമദിനാഭ്രമാലപോൽ
വിളങ്ങിടും പലപല മാമരങ്ങൾ ചേ-
ർന്നിരുണ്ടതാം കദളിവനത്തിലെത്തിടാം. 21

"സുധയ്ക്കുനേർ മധുരിമയേററമാർന്നിടും
പഴങ്ങളാൽ ശ്രമമകലത്തൊഴിച്ചു നീ
നടന്നുകൊൾ,കവിടെ മുറിച്ചു ഖണ്ഡമായ്
സമിൽക്കുശാദികൾ വിലസുന്നു കണ്ടിടാം, 22

"പറഞ്ഞിടാൻ പണിയിനി, നോക്കിനോക്കി നീ
നടക്കിലാ മുനിയുടെ ഗേഹമെത്തിടാം;
പുകഴ്ന്നൊരസ്സഹജനിലുള്ള കൂറിനാൽ
ശമിക്കെഴും ഞിലയൊട്ടു തെല്ലുകന്നു ഞാൻ. 23

"ശമത്തിനുള്ളൊരു നിലമാകുമത്തപോ-
ധനന്റെ വൻമഹിമകളോതിടാവതോ?
ഒരിക്കൽ മൂത്തരിശമുരത്ത ഹേതുവാ-
ലവന്നഹോ! ജലധികളാചമത്തിനായ്. 24

"ജഗൽസുഖം കരുതി നൃപാലരാദിയാം
ജനങ്ങൾ ചെന്നരികി, ലപേക്ഷ ചെയ്യവേ,
ധരിത്രിതന്നരിയൊരു കല്പനായ്ക്കു കീ-
ഴമന്നവൻ ഗിരിയുടെ ഗർവ്വമത്തിനാൻ. 25

"പെരുത്തൊരാ നിലയിൽ വളർന്ന ലക്ഷ്മിയാൽ
മദാന്ധനാം നഹുഷനൃപാലവീരനെ
വലാരിസൽപദവിയിൽനിന്നു തള്ളിയാ-
വശിക്കെഴും കുടിലചലൽഭ്രൂവൊന്നു താൻ. 26

"പചിച്ചു തൻ വയറിലൊരുത്തനെ, ദ്വിജ-
പ്രമാഥിയായ് പുകൾപെട്ടമില്വലാഖ്യനെ
ജ്വലിച്ച തീയെതിർമിഴികൊണ്ടു പഞ്ഞിപോൽ
പിതൃക്രിയാവിധിയിലെരിച്ചതാരുവാൻ? 27

"അനല്പമാം തപമൊടു സിദ്ധി പൂണ്ടൊരാ
വരേണ്യനാം മുനിയുടെ പർണ്ണശാലയിൽ,
അണഞ്ഞു സംസൃതിയുടെ ബന്ധമേ വെടി-
ഞ്ഞനല്പമാം ജനിഫലമാർന്നിടും ഭവാൻ. 28

"തദാശ്രമസ്ഥലികയിലുള്ള ദേവതാ-
മരങ്ങൾ കണ്ടഥ യമിതന്നടുത്തുപോയ്
അവന്റെയാ വചനമുറയ്ക്കുറപ്പിൽ നീ
നടക്ക മേൽ ശുഭതരമാം വനാശ്രയം." 29

മനസ്വിയാം രഘുപതി സാരമാം വച-
സ്സറിഞ്ഞുറച്ചനുമതി വാങ്ങി വേഗമായ്
യതീന്ദ്രർതന്നനുഗമനത്തൊടൊത്തു തൽ-
സ്ഥലം വെടിഞ്ഞിടുവതിനായിറങ്ങിനാൻ. 30

വിചിത്രമാം പല പല ദേശവും, പരം
വിടിന്ന നീരലർനിര ചേന്ന പൊയ്കയും
കളിച്ചിടും പറവകൾതൻ നിനാദവും
ഗമിക്കുമാ നൃപനിലിയററിയുൾസ്സുഖം. 31

ലതാഗൃഹസ്ഥലിയിലിരുന്നു ദേവതാ-
വതംസരങ്ങനുഗതമാം ലയത്തൊടെ
പ്രശസ്തമാമമൃതൊലികൊണ്ടു ഗീതമ-
ന്നതിപ്പുതാ രഘുപതി കേട്ടു ഹൃഷ്ടനായ്. 32

ഗജങ്ങൾ വൻവിടപമൊടിച്ചു ചാറൊലി-
ച്ചിരുപ്പുതാം മരനിരയങ്ങു കാൺകവേ,
പരശ്വധാൽക്ഷരതതി യററൊരജ്ജന-
ക്ഷിതീശനെസ്സ്വപദി നിനച്ചു രാഘവൻ. 33

അടുക്കവേ പരിചയമില്ലയെങ്കിലും
ഭയന്നതില്ലവരിലൊരേണബാലരും;
വിദേഹജാനയനവിലാസവീക്ഷയാൽ
വിലജ്ജരായവകളൊളിച്ചു മണ്ടിനാർ. 34

തളച്ചു തിപ്പുതിന്നുകുന്ന മാമര-
ച്ചുവട്ടിലെത്തണലിലിരുന്നിടയ്ക്കിടെ
രസിച്ചു നല്ലനിലനിൽ, മന്ദമായ് ഗമി-
പ്പവനു തൻമിഴിയിലണഞ്ഞിതാശ്രമം. 35

മനോജ്ഞമാമൊരു ശിലമേലിരുന്നു വി-
ശ്രമിച്ചു,തിന്നരുളി വിശുദ്ധി വേണ്ടപോൽ
അണഞ്ഞു ചെന്തളിരടിയാന്ന രാമന-
സ്സൗസ്ഥിച്ചും രവി ചരമാദ്രിയിങ്കലും. 36

സമച്ഛന്നസ്ഥൂലർ മുനികൾക്കു നൽകീടും-
സരസ്സിലാണ്ടൊരുപടി മുങ്ങി രാഘവൻ
ദിനാന്തസൽക്രിയകൾ കഴിച്ചു മൈഥിലീ-
കനിഷ്ഠരൊത്തകമതിലാർന്നു സൌമ്യത. 37

വധൂകുചപ്രകൃതി കലർന്ന കോകസം-
കുലങ്ങൾ തന്നിണയൊടകന്നു കേഴവേ
ഒരമോഘമാം ബലമെഴുമാ നൃപന്റെയു-
ള്ളലിച്ചിലിന്നൊരു ഫലമില്ലയാതെയായ്. 38

കരിക്കു നേ,രെതിരില്ല, മണ്ടു പീലിയാൽ-
ച്ചമച്ചതാം കുടയുടെ മട്ടു വാനിലും,
ലസിച്ച സന്മൃഗമദലഗ്നതുല്യമായ്
വപുസ്സിലും പരമിരുൾ കണ്ടു രാഘവൻ. 39

ഗുണങ്ങൾതൻ വിളനിലമായ് സുമംഗള-
സ്വഭാവനായുലകിനു ഭവ്യഹേതുവായ്
വിളങ്ങുവോൻ നിജനിയമങ്ങൾ തീർത്ത പി-
മ്പുദാരമാമുടജമണഞ്ഞിതശ്രമം. 40

ജഗത്തിലുള്ളഴിമതിയൊക്കെ നീക്കമാ-
സ്സുരേശചരപ്പൂകൾ കലരും നൃപാലകൻ
മഹർഷിതന്നരികിലടുക്കവോളവും
പ്രസന്നമായ് മനമവനന്നു മേൽക്കുമേൽ. 41

അനാഥർതൻ പെരിമയെഴുന്ന ബന്ധുവാ-
മിനോല്ലസൽപ്രതിമനവൻ വിനീതനായ്
ഗുണങ്ങളുൾത്തികയുമുദാരസൽസഭാ-
ങ്കണത്തിലാ നിജപാദമൂന്നിനാൻ ദ്രുതം. 42

വിളക്കിനൊട്ടരികിലിരുന്നു യുക്തിയായ്
പരസ്പരം പലവിധശാസ്ത്രവാദവും
നടത്തി വന്നൊരുൾ ദൃഢമാക്കുമായമി-
പ്രകൃഷ്ടർ കണ്ടുടനെതിരേററു രാമനെ. 43

സമീപമാർന്നരുളിന രാക്ഷസാരിയെ
പ്രസിദ്ധനാം മുനിയുടെ ശിഷ്യർ കാണവേ,
അകത്തു ചെന്നുടനറിവിച്ചു യോഗമാ-
ർന്നിരിപ്പൊരക്കലശതനൂജവീരനെ. 44

മനോരഥം സഫലതയിങ്കലാക്കുമാ-
വചസ്സുരപ്പവനെ നുകർന്നു കണ്ണിനാൽ
സമാധി വിട്ടുടനുണർവോടഴിക്കയായ്
നിജാസനം നിരുപമമായ തുഷ്ടിയാൽ. 45

അനുജ്ഞതൻ ചെറിയൊരു ചിഹ്നമാം സ്മിതം
പൊഴിച്ചണഞ്ഞൊരു മുനിശിഷ്യനൊത്തവൻ
സദാരനായനുജനുമൊത്തഗസ്ത്യർതൻ-
പദാംബുജത്തളിരിൽ നമിച്ചു നല്ലപോൽ. 46

അടുക്കലായവരെയിരുത്തി, പൃച്ഛ ചെ-
യ്തനാമയം, മുനിയരുളിസ്സുമംഗളം;
നിശാകരക്കതിരൊളി പൂണ്ട താടി, തൻ-
കരത്തിനാൽത്തടവിയിവണ്ണമോതിനാൻ:— 47

"കുലത്തിനില്ലിനിയൊരു തന്തുവെന്നു ഭീ
കലർന്ന നിൻജനകനു ഭാഗ്യമേകി നീ;
കലമ്പിടും കൊടിയ ദവാഗ്നിപീഡയിൽ
ശിലോച്ചയത്തിനു ഘനധാരയെന്നപോൽ. 48

“ഭവാൻ പിറന്നളവൊരു തെന്നൽ വീശി; വിൺ-
തലം തെളിഞ്ഞിതു ശശിതാരകങ്ങളാൽ;
സമൃദ്ധമായ് വസുധ; രസാഢ്യമായ് ജലം;
ഹുതാശനനും ശശിയുടെ ശാന്തി നേടിനാൻ. 49

“ജനങ്ങൾ ചൊന്നഥ തവ വാർത്തയൊക്കെ, യ-
ന്നിനാനപായാഭരണ, മനസ്സിലാക്കി ഞാൻ;
വിദൂരമാം മറയെയകറ്റുമെൻ മനോ-
വിലോചനം തവ തനു കണ്ടിതെപ്പൊഴും. 50

“അനേകമാണ്ടതിസുഖമായ് സുതീക്ഷ്ണനൊ-
ത്തിരുന്ന നീ ഗുണഗരിമാവുകൊണ്ടഹോ!
വനത്തിൽ വൻതപമൊട്ടു വാണിടുന്നൊരീ-
യെനിക്കുമുൾക്കൗതുകമണച്ചു സന്തതം. 51

“നിരാശനായളവു ലഭിച്ച നിന്നിൽ, നിൻ-
പിതാവിനും പ്രണയമെനിക്കൊപ്പമാം;
സുവൃത്ത, നിൻജനകനിരിപ്പു ജീവനോ-
ടിവണ്ണമിജ്ജനമിവിടത്തിൽ വാഴവേ. 52

“കുമാര, നീയിവിടെ വരുന്നുവെന്നു കേ-
ട്ടമേയമാം മധുരിമ ചേർന്ന സൽഫലം
നിനക്കശിപ്പതിന്നിവർ കൊണ്ടുവന്നതു-
ണ്ടതാ പലേവിധമതിപക്വമൊക്കയും. 53

“പ്രവാസിയായ് വനഭുവി സഞ്ചരിച്ചിടും
ഭവാന്റെയീ വരവു നിനച്ചുതന്നെ ഞാൻ
രസക്കൊഴുപ്പധികമെഴുന്ന കായ്ക്കനി-
ത്തരത്തെയാന്നിത കഴിയുന്നു യാമിക” 54

മനീഷിയാം മുനിയുടെയീദൃശങ്ങളാം
വചസ്സു കേട്ടരിയൊരു ചിൽസുഖത്തൊടെ
അനസൂകൾക്കടയു പെടാതെ തിങ്ങൾ മൂ-
ന്നിരുന്നു സജ്ജനസഹവാസലോലുപൻ. 55

കഴിഞ്ഞതും ഭവത്തുമുള്ളതും ശരി-
ക്കറിഞ്ഞൊരാ മുനിയൊരുനാളനന്തരം
വരിഷ്ഠനാമവനൊടു മൗലിചുംബന-
ത്തൊടീവിധം ചില വചനങ്ങളോതിനാൻ: — 56

"എനിക്കു, നീയിവിടെ വസിപ്പതേ പരം
മനസ്സിനുള്ളൊരു സുഖഹേതു; വെങ്കിലും,
കുറച്ചുതാനിനിയവശിഷ്ടമായൊരി
നിവാസമോർത്തിഹ ചിലതോതിടുന്നു ഞാൻ. 57

"തിരിച്ചു ദക്ഷിണദിശ നോക്കി സവ്യമായ്
ചരിച്ചുകൊൾ; കവിടെ മധൂകയുക്തമായ്
തളിർത്ത തൻ തണലിലുറങ്ങിടുന്ന മാ-
നിനത്തൊടൊത്തൊരു വടമുണ്ടു കണ്ടിടാം. 58

"വെടിഞ്ഞു നീയവിടമുദാത്ത, പോകിലു-
ണ്ടൊരല്പമാമചല,മതും കടന്നുടൻ
ഗമിക്ക പഞ്ചവടിയെന്ന പുണ്യഭൂ-
പദത്തി, ലില്ലതിനെതിരായൊരേടവും. 59

"അതിങ്കലായ് ചെറിയൊരു പർണ്ണശാല തീ-
ർത്തഭീഷ്ടമാംപടി, സുരനാഥനെന്നപോൽ,
വസിക്കവേ മലർമണമാർന്ന ഗൌതമീ-
സരിൽസമീരണനയി! നിന്നെ വീശിടും. 60

“അഞ്ജാദ്രിതൻ കൊടുമുടിയിങ്കൽനിന്നു വീഴ്-
വൊരാസ്സരിത്തിനെ വിരചിച്ചു ഗൗതമൻ;
തടസ്ഥരിൽപ്പരമരസം പുലർത്തിയുൾ-
ത്തടത്തിലായവളുമലംകൃതാർത്ഥത. 61

“തടദ്രുമപ്പൂത്തുമലർ ചാർത്തി, വീചിയിൽ-
കളിച്ചെഴും കളതരഹംസമാലയാൽ
വിളങ്ങി, വെൺമണൽനിര പൂണ്ടു, സാഗര-
പ്രയാതയാം നദി തവ ഹർഷമേകിടും. 62

“സുരക്ഷ ചെ,യ്തിവരെ, യുറപ്പൊടപ്പിതൃ-
പ്രതിജ്ഞയെ നലമൊടു നേടിടുന്നതിൽ;
മഹാത്ഭുതക്രിയകൾ നടത്തിയിജ്ജനി-
ക്കനന്തമാം ഫലമുളവാക്കി വാഴ്ക നീ. 63

“പ്രതിജ്ഞതന്നവധിയൊടുങ്ങിടുന്നതാം
കടുത്തൊരാ നിശ കഴിയും പുലർച്ചയിൽ,
അയോദ്ധ്യയിൽ ജ്ജവമൊടു ചെന്നു, ദാരസോ-
ദരാദ്യരൊത്തമരുക സൌഖ്യമായി നീ. 64

“തരുന്നു വാളിഷുധികളൊത്തു വൈഷ്ണവ-
പ്രസിദ്ധമാമൊരു ശരച്ചാപമിന്നു ഞാൻ;
സുരാരികൾക്കറുതി വരുത്തി, ജൈത്രമാ-
മിതൊന്നുകൊണ്ടുലകിനു നാഥനാം ഹരി. 65

“ഇതിന്നു നേർ വരുമനുജന്റെ കയ്യിലു-
ള്ളൊരദ്ധനു;സ്സ്തുതവിധമാജിഭൂമിയിൽ,
ശരങ്ങളശ്ശരധിയിലും നിറഞ്ഞുതാ-
നിരിക്കു; മീയസി പവിയെജ്ജയിപ്പതാം. 66

“ഭവാനൊടൊത്തതി സുഖമായ് കളിത്താര-
സ്സരിത്തിലിജ്ജനകജ മുങ്ങി നിത്യവും,
ശിലാമയസ്ഥലിയിൽ നടന്നു വാട്ടമു-
ററിടുന്ന കാൽത്തളിരിനിയററിടും രസം. 67

“വഴിക്കു, തേ ഭാവുകമുയർന്നിടട്ടെ!യീ-
വഴിക്കതാനിനിയുമടുത്തു കണ്ടിടാം,
വനത്തിലീ നിലയിലിരിപ്പവർക്കു മ-
റെറാരാളുമില്ലറിയുക രാമ, നാഥനായ്.” 68

അഗസ്ത്യർതൻ മൊഴികളുമായുധങ്ങളും
ധരിച്ചുകൊണ്ടഖിലജനേശനാമവൻ,
വനസ്ഥർതൻ കടമിഴിയാമകമ്പടി-
ച്ചുടങ്ങുമായ് ഗ്ഗമനസമുല്ക്കനായിനാൻ. 69

ജനോക്തിയാം ശ്രുതവചനങ്ങൾ പൊങ്ങവേ
നടന്നു തെല്ലവിടെയൊരുററ പാറമേൽ
തടിച്ചതാമവയവമോടു ഭീ വള-
ത്തൊരണ്ഡജം മരുവിന കണ്ടു രാഘവൻ. 70

നിശാടനെന്നുടനെ നിനച്ചു വെല്ലുവാൻ
മുതിർന്നൊരാ രഘുപതിയോടു സത്യമായ്
ജടായു, തൻകുലവുമനൂരുജത്വവും
പറഞ്ഞിതദ്ദശരഥനുള്ള വേഴ്ചയും. 71

“മദഗ്രജൻ പറയുക മൂലമിങ്ങു ഞാൻ
വസിപ്പു; മേ, ലടവിയിൽ നിന്റെ വാഴ്ചയിൽ
സഹായിയാണറിക ഹരിക്കു പന്നഗ-
പ്രമാഥിപോൽ” ഖഗപതി മൌനമുദ്രനായ്. 72

അനുജജപ്രിയമൊഴി കേട്ടു നൃപനാ-
യനുജനമാം പിതൃനിലയെപ്പുതുക്കിനാൻ;
അനന്തരം രിപുകരിസിംഹമാകുമാ-
നണഞ്ഞു താൻ കരുതിയ പുണ്യവാടിയിൽ. 73

കളിപ്പതാം പറവകൾ കാതിനിമ്പമായ്
പൊഴിപ്പതുണ്ടൊരു ദിശി മഞ്ജുളസ്വനം;
ഒരേടമാ മയിലിനമാടിടുന്നു; മ-
റ്റൊരേടമോ പല മൃഗമുണ്ടു സംഘമായ്. 74

തളിർത്തു പൂത്തിടകൾ നികന്ന കാടിനാൽ-
ച്ചിലേടമച്ചമയൽ കഴിഞ്ഞൊരാനപോൽ,
മഹാദ്രിതൻ ചെരുവുകളിൽ മനശ്ശിലാ-
ദ്രവത്തിനാൽച്ചിലയിടമേറെ വർണ്ണിതം. 75

ചിലേടമോ, പവിഴരുചിത്തഴപ്പെഴും
ദളങ്ങളാൽച്ചുരമദിനാഭമാണലം,
വിചിത്രമാ വനതല മാസ്മഭംഗിയാ-
ലവന്റെ കൺകരളുകൾ കട്ടു പാരമായ്. 76

കുശങ്ങൾ നൽച്ചമതകളേലമാദിയും,
സകീചകഭ്രമരനിനാദരീതിയും,
നിറഞ്ഞൊരാ വിപിനവരാഭ, ജാനകീ-
പതിക്കൊരുൾച്ചപലതയേകിയാദ്യമായ്. 77

ലതാലയം പലവിധ മാറ്റുമഞ്ഞിയോ-
ടിടഞ്ഞു തൽക്കരകളിൽ നീളെയെങ്ങുമേ
ലസിക്കയാൽ സുഖമൊടിറങ്ങിടാം പടി-
ക്കെട്ടുറ്റ താൻ നരപതി കണ്ടിതാ നദി. 78

സ്ഫുരിച്ചെഴും കതിരവനുള്ള ചെങ്കരം
തരംഗസന്തതികളിലുല്ലസിക്കയാൽ
നിർമ്മലമാം കനകമനോജ്ഞമാല തൻ-
ചലൽ പ്രഭാമഹിമ കലന്ന പോലെയും; 79

ശിലോച്ചയസ്തനതടമാന്ന മഞ്ജുനീർ
ക്കണങ്ങളാൽക്കളിവെളിമുത്തു കാട്ടിമേൽ
സമുദ്രസജ്ജലവസനത്തിൽ മുട്ടവേ
ധരിത്രിയാൾക്കൊരു മണിമാലപോലെയും; 80

പയസ്സുപോൽത്തെളുതെളെ മിന്നി, യല്ലിയുൾ-
ക്കലന്ന വെൺനളിനമൊടൊത്ത മെയ്യൊടേ,
നദിക്കകത്തിനമൊട്ടു സഞ്ചരിപ്പതാം
മരാളരാൽത്തിരകളണിഞ്ഞു മിന്നിയും. 81

മഹാദ്രിതന്നരികിലെഴും ശിലാമയ-
സ്ഥലങ്ങളിൽ ഗ്ഗതിയിടറിത്തടഞ്ഞലം,
പെരുത്ത കോൾക്കലവിയിലുൾത്തുടിപ്പൊടേ
കടുത്ത വീർപ്പുടനുടനങ്ങു കാട്ടിയും. 82

സപത്നിമാർ പതിയൊടടുത്തിടുന്ന ക-
ണ്ടുയന്നതാം കദനമൊടൊത്തു രുഷ്ടയായ്,
അജാദ്രിജാതടിനി തരംഗമാം രദ-
ച്ഛദങ്ങളേ വിറയൽ വളർന്നു നീട്ടിയും. 83

മനോജ്ഞമാം മകരഗണാക്ഷിപാതമോ-
ടനുത്തമസ്ഫടികജലാഭയേന്തിയും,
പതിഞ്ഞു പൂമ്പൊടികൾ പരന്നു മിന്നിയും
ലസിച്ചൊരത്തടിനി കവന്നു തന്മനം (കുളകം). 84

അനന്തരം ചുഴലവുമുററു നോക്കി, യാ-
നലം പെട്ടം കരയിലൊരേടമാശ്രമം
വിധിപ്പടിക്കതിശ്രമമോയ്ച്ചമയ്ക്കുവാൻ
രഘൂദ്വഹൻ സഹജനൊടോതി സത്വരം. 85

നിരത്തി നൽശ്ശിലകൾ, കുഴച്ചു മണ്ണുമി-
ട്ടുടൻ നടപ്പടിയുമളിന്ദജാതവും
വിനമ്രമാംധനസുരനാഥദിഗ്വശ-
ങ്ങളൊത്തു, ചുററളവു പെടാത്ത രീതിയിൽ; 86

ഉറപ്പെഴും മുളകൾ കുഴിച്ചുനാട്ടി, നൽ-
ശ്ശരാജ്ഞനാൽ നലമൊടു മേഞ്ഞു, ഭിത്തികൾ
തൃണങ്ങൾ ചേർത്തതിരസമായ് പടുത്തുകൊ-
ണ്ടവൻ ക്ഷണാലൊരു പുരവെച്ചു കോവിദൻ(യുഗ്മകം)

വിധിജ്ഞനാമവനഥ വാസ്തുപൂജയും
നടത്തിയിട്ടതിർ കലരാത്ത ഭക്തിയാൽ
നമിച്ചു തൻ ഗുരുവിനെ, യാജ്ഞനിർവ്വഹി-
ച്ചൊരാവിധം തിരുവുളമാക്കി മന്ദമായ്. 88

പിരമ്പിനാൽ പണിതൊരു കട്ടിലിൽ ദ്രുമാം-
ബരം വിരിച്ചതിമൃദുവാമിളംതളിർ
അതിന്നുമേൽ വിതറി രചിച്ചു മെത്ത ക-
ണ്ടുദിച്ചിതാ രഘുപനു കൌതുകം പരം. 89

കുളി, ച്ചവൻ സഹജസമാഹൃതങ്ങളാം
ഫലങ്ങളാലരിയ വിശപ്പു തീർത്തുടൻ
സപത്നിതൻ ഹിതമൊടു ചേർന്നതേവിധം
കഴിച്ചുതേ ചില ദിവസങ്ങളങ്ങുതാൻ. 90

തീരത്തിൽത്തിങ്ങിടും വൻശിലകളിലിടറി-
പ്പാഞ്ഞു ചിന്നിത്തെറിക്കും-
നീരിൻ ബിന്ദുക്കളും നീരലരണിമണവും
കൈവശത്തിങ്കലാക്കി,
സ്വൈരം മെല്ലെത്തലോടിപ്പുരുസുഖമരുളും-
പ്പൂമണിത്തെന്നലേയ്ക്കും-
നേരത്തദ്രിക്കിലുണ്ടായ് ദ്യുമണികലവര-
ന്നന്നു നാകപ്രതീതി. 91

മൂന്നാംസർഗ്ഗം കഴിഞ്ഞു.

—:o:—




## നാലാംസർഗ്ഗം.

രാമനന്നു മലരേന്തുവാൻ പരം
പ്രേമമാർന്ന നിജജീവനാഥയെ
ഓമനിച്ചനുജനോടുമൊത്തൊരു-
ദ്യാനമാം വനതലത്തിലെത്തിനാൻ. 1

ഉൾപ്രമോദഭരലക്ഷണങ്ങളാം
വിസ്മയസ്തിമിതലോചനങ്ങളാൽ
അവ്വനത്തിലമരുന്ന ദേവിമാർ
വന്നു നിന്നവരെ നോക്കിനാർ ചിരം. 2

അങ്കുരിച്ചു, മുകുളാഭമായ്, വിടി-
ർന്നൂനമായ്മധു, പൊഴിഞ്ഞു വണ്ടുകൾ
പൂക്കളിങ്ങനെയനേകമട്ടിലായ്-
ക്കണ്ടുകൺകുളിരൊടങ്ങു ജാനകി. 3

തൻകരത്തിലുതകാത്തുയൎന്നോഴും
പൂക്കൾ ചൂണ്ടി നിജ നാഥനോടുടൻ,
മന്ദമോതിയവ കയ്ക്കലാക്കിയ-
സ്സുന്ദരീമണി ചരിച്ചു രമ്യമായ്. 4

പാടിടും പറവതൻ സ്വനങ്ങളും,
കൂടിടും മധുമനോജ്ഞഗന്ധവും,
ചേൎന്നൊരാ വിപിനഭൂമി, മൈഥിലീ-
ചിത്തതസ്കരണയത്നകൎത്രിയായ്. 5

ഏവമുച്ചവെയിൽ മൂത്തിടും വരേ-
യ്ക്കാ വനത്തിൽ വിഹരിച്ചനന്തരം
സാവധാനമവൾ കാന്തനൊത്തു സൽ-
ഗൌതമീതടമണഞ്ഞു മുങ്ങുവാൻ. 6

ഊൎമ്മിമാലകളുയൎന്നു പൊങ്ങി, വെൺ-
പത്മകേസരകഷായിതാംബുവാം,
മിന്നുമപ്പുഴയെയൊന്നു കണ്ടു പൂ-
ച്ചന്ദ്രികാംഗിയവൾ മോദമേന്തിനാൾ 7

രാമനന്നു ദിനമദ്ധ്യകാൎയ്യമാം
കൎമ്മമൊട്ടു കഴിച്ചനന്തരം
ആതപോഷ്മളിതയായ കാന്തയൊ-
ത്താശ്രമത്തിനകമാശു പൂകിനാൻ. 8

സ്വാദെഴുന്ന ഫലമൂലമാദിയാൽ-
സ്സാദമൊക്കെയുമകന്ന കാന്തയെ,
അന്തിയോടിന നടക്കവേ വിളി-
ച്ചന്തികത്തി, ലുരചെയ്തു രാഘവൻ:—

“പൂ, വിടർന്ന ചെറുചെമ്പകത്തിലും
മാവിലും സുഖമിരുന്നു പക്ഷികൾ
പാടിടുന്നു, മണമാർന്ന തെന്നലും
വീയിടുന്നു സമയം മനോഹരം. 10

ചഞ്ചരീകകുലമുന്മദത്തോടേ
സഞ്ചരിപ്പു സരസീരുഹങ്ങളിൽ;
പൊന്നലർപ്രഭ പരന്നു കാനനം
മിന്നിടുന്നു രമണീയമീസ്ഥലം. 11

“വില്ലു തന്നരിയതോളിൽ വെച്ചഹം-
ഭാവമോടലർശരൻ ചരിക്കയായ്;
വീണ തന്നൊലിയെ വെന്നിടുംവിധം
പാടിടുന്നു കുയിൽ പഞ്ചമങ്ങളെ 12

“വെണ്ണിലാവമൃതരശ്മി തൂവിടു-
ന്നുണ്ടു; നന്മണമുതിർപ്പിതാമ്പലും;
താരകാവലിയലങ്കരിക്കയായ്
വാനിലങ്ങവരവർക്കെഴും സ്ഥലം 13

“രാജഹംസകുലമത്ര വാഴ്കയാൽ
മാനസത്തെയുമഹോ! മറന്നുപോയ്;
വീചിയിൽക്കമലമാടിടുന്നു; ചേ-
ന്നുല്ലസിപ്പു മധുമാധവദ്വയം. 14

“കൌമുദീലഹരി മൂത്തിതാ നിലം-
പൊത്തിടുന്നിതു ചകോരസഞ്ചയം
ഏവമുള്ളൊരു മനോജ്ഞവേലതൻ-
വൈഭവത്തിനു നമിക്ക നാം പ്രിയേ!

“തേർ മറിഞ്ഞു നിപതിച്ചനൂരു, വിൺ-
വീഥി വിട്ടിനനധഃപതിക്കവേ,
സാനുവിങ്കൽ മുറുകെപ്പിടിച്ചതാ
നിന്നിടുന്നു; മൃതിഭീതമേവനും. 16

“അസ്തശൈലശിഖരത്തിൽ വാഴുമി-
പ്പത്മിനീപതി വളർന്ന കാന്തിയാൽ
ദിങ്മുഖങ്ങളിലയേ, വിലാസമായ്
ചാർത്തിടുന്നു കുറവററ കുങ്കുമം. 17

“‘കാലമെന്നുമൊരുപോലെയല്ല’യെ-
ന്നുള്ളതാം മൊഴി പിഴച്ചു പോകുമോ?
കാങ്കെ, തൻ ‘വസു’ ജഗത്തിനേകിയും
തൻവിപത്തിലിവനില്ലൊരാൾ തുണ. 18

“രശ്മിയത്രയുമൊടുങ്ങി, യാഴിയിൽ-
ച്ചാടുവാൻ തുനിയുമിദ്ദിവാകരൻ,
ഇപ്പൊഴേററമരുളുന്നു കണ്ണിനു-
ല്ലാസമിക്കനകകാന്തിധാരയാൽ. 19

“പാതിയും മുഴുകിയാഴിയിങ്കലായ്
ത്തീർന്ന ബിംബമിതു കാങ്കെ മൽപ്രിയേ!
ചെങ്കതിർപ്രഭ പരന്നു വാർതനി-
ത്തങ്കസേതുവുളവായി സിന്ധുവിൽ. 20

“കൊക്കിലല്ലികളെടുത്തു തങ്ങളിൽ
പ്രേമമോടു മുകരാൻ തുടങ്ങവേ,
കോകദമ്പതികൾ വിപ്രയുക്തരായ്;
ദുർദ്ദശാവിധിയെയാർക്കൊഴിച്ചിടാം? 21

“തന്മഹസ്സിനെ വഹിച്ചൊരഗ്നിയെ-
ച്ചക്രവാകഹൃദയാന്തരങ്ങളിൽ,
നല്ലറപ്പൊടു നിറുത്തിയേററവും
പ്രത്യയത്തൊടു മറഞ്ഞു ഭാനുമാൻ. 22

“നോക്കുകണ്ടു; മൃതനായ കാന്തനെ-
ത്തന്നെയോർത്തനുതപിച്ചു സന്തതം
സങ്കുചൽക്കമലവക്ത്രഃശാച്യ, നി-
ർവ്വേദമാർന്നിതനുരക്തസന്ധ്യ താൻ. 2

പർവ്വതങ്ങളുടെ കന്ദരങ്ങളിൽ-
പ്പാർത്തു കൊണ്ടുപകൽ പോയിടും വരെ,
കാലമെത്തിയളവിത്തമസ്സിതാ
മൂടിടുന്നു ഭുവനത്തെയത്രയും. 24

“നന്ദി പുഷ്കരമടിക്കവേ, സുര-
ന്മാരശേഷരുമടുക്കലെത്തവേ,
സാന്ധ്യനൃത്തവിധിയാചരിക്കുവാ-
നന്ധകാരി തുടരുന്നു പോൽ ദ്രുതം! 25

“താമസം ചെറുതുമി,ല്ലടുത്തുപോയ്
രാജസൂതി,യിതു ചൊല്ലിടും വിധം,
കണ്ണിനുത്സവമണച്ചു പാണ്ഡുര-
ശ്രീലമായമരനാഥദിങ്മുഖം. 26

“ചെമ്മണിപ്രഭ വഹിച്ചുകൊണ്ടിതാ
പൂർവ്വസാനുവിലണഞ്ഞിടും ശശി,
നിന്മനോഹരലലാടസീമ്നിയ-
ക്കുങ്കുമം സുമുഖി! പൂശിടുന്നുവോ? 27

"ജ്യോത്സ്നകൊണ്ടുലകലങ്കരിച്ചു,വെൺ-
കൈരവങ്ങളെയുണർത്തി,മന്നിലേ
വൻതപസ്സിനെ മുടിച്ച ചന്ദ്രനും
തൻകളങ്കമൊഴിവാക്കുവാൻ പണി." 28

ഏവമാത്മരമണിക്കഭീഷ്ടമാം
ഭാവമോടു പലതോതി രാഘവൻ
ദേവിയാമജതനൂജയേ നമി-
ച്ചാ വിധിപ്പടി നടത്തി നൈത്തികം. 29

രാമനാത്മനിയമത്തൊടീവിധം
വാഴവേ ഹിമവിഭൂഷണങ്ങളാൽ
തന്റെ വൻപെരുമ കാട്ടി,യംബുജ-
ത്തിന്റെ വൈരി ശിശിരർത്തു ജാതമായ്. 30

വിൺതലത്തിൽ മുഴുവൻ പരന്നതാം
മഞ്ഞിനാൽക്കരബലം വിനഷ്ടമായ്,
തിങ്കളെന്നവിധമേററവും പ്രശാ-
ന്താഭനായ് വിലസിയുഗ്രരശ്മിയും. 31

നൃത്തമാടുമളവുഗ്രമെയ്യിൽ നി-
ന്നെങ്ങുമേ ചിതറി വീണ ഭസ്മമായ്
തോന്നിടുന്ന ഹിമരാശിയാൽശ്ശര-
ന്മേഘചാരുത വഹിച്ചു വാനിടം. 32

ശൈത്യമൂലമിടറിത്തടഞ്ഞതാം
ശബ്ദമോത്തരികിലെത്തിയെങ്കിലും,
മഞ്ഞു കാഴ്ചയെ മറയ്ക്കുകൊണ്ടു പാ-
ത്തില്ല പത്രിമിഥുനങ്ങൾ തങ്ങളിൽ. 33

വാച്ചിടുന്നൊരു തണുപ്പിനാൽ, 'മരം-
കോച്ചു'മപ്പൊ,ഴജിനൈകവസ്ത്രനായ്
നിന്ന രാമനെയണച്ചു പോർമുല-
ക്കുന്നിലായ്ക്കുളിരകററി ജാനകി!! 34

അന്നു,തൻകരബലാൽജ്ജഗത്രയം
വെന്ന രാവണനെഴുന്ന സോദരി
വന്നിതാ വനതലത്തിലേററവും
നിന്ദ്യവേഷമൊടു കണ്ടകാശയ. 35

നല്ല ചെഞ്ചിട, പരുത്ത കേശ, മാ
മല്ലുമൊത്ത മിഴി,യഗ്നിലോചനം!
തുംഗനാസിക,പതിഞ്ഞു മൂക്കു;സ-
ന്മംഗളാംഗമതിഭീഷണാകൃതി; 36

മുഷ്ടിമേയതനു മോഹനോദരം,
തുന്ദിലം; മൃദുവചസ്സു ദുർമ്മൊഴി;
ചെന്തളിർക്കരപദങ്ങൾ, വൻപന-
യ്യൊത്തു നീണ്ട ചരണോഗ്രബാഹകൾ; 37

ഞാൺതഴമ്പിയലുമംഗുലീദളം,
ചോര ചിന്തിയ നഖാങ്കുശാവലി;
നന്മ തിന്മ—യിവയൊന്നുതന്നെയെ-
ന്നോർത്തു കാമമഥ കണ്ടു രാമനെ (വിശേഷകം) 38

നാഗലോകവിജയം കഴിഞ്ഞു വ-
ന്നെത്തുവാൻ ചെറുതു താമസിക്കയാൽ
തദ്വധൂരതി നിനച്ചു കാന്തനെ-
യിട്ടുരുട്ടിയവളൊററ നോക്കിനാൻ- 39

പൈ വളൎന്നു, കപി കാട്ടുപോത്തു വൻ-
ദന്തിസിംഹമിവരെ വിഴുങ്ങയാൽ
തൽപിചണ്ഡജഠരത്തിലായവ-
യ്യെപ്പൊഴും കലഹമാണു തങ്ങളിൽ. 40

കാറിനൊത്ത തടി, താപസാസ്ഥിവെൺ-
മാലയിങ്ങനെ കരാളവേഷയായ്
നിന്നു തൻകുലവിനാശദർശിയാം
കാളരാത്രിയുടെ മാതിരിക്കവൾ. 41

ക്രൂര ശൂൎപ്പണഖ, കാമകോമളാ-
കാരനാം രഘുകുമാരവീരനെ
കണ്ടു മൂന്നുലകു വെന്നിടാനുമുൾ-
ക്കണ്ണു പൂണ്ടൊരു വികാരമേന്തിനാൾ. 42

മന്മഥാന്ധയവൾ, ചെങ്കനൽത്തുറും-
കണ്ണുകൊണ്ടവനെ നോക്കി മേൽക്കുമേൽ
തന്മനസ്സൊടു മരങ്ങൾ പുൽകിനാൾ;
കല്പനാരചിതമല്ലി സൎവ്വവും? 48

ഭീഷണാകൃതി മറ, ച്ചുടിക്കു വൻ-
നക്രസന്തതി നിറഞ്ഞൊരാറു പോൽ,
രാജഹംസസന്നികഷത്തിലെത്തിനാൾ;
വായസത്തിനുടെ പെണ്ണിനൊപ്പമായ്. 44

ഭ്രൂക്കൾ വെട്ടിയതിരൂക്ഷവക്ത്രയാ-
യന്തികത്തിലവൾ വന്നുനിന്നുടൻ
അംഗജാൎത്തിഭര വിക്കിവിക്കിയ-
ജ്ജാനകീപതിയൊടേവമോതിനാൾ. 45

ആ ഗഭീരത മുഴുത്ത രാമനെ?-
ഞെങ്ങു താദൃശവചഃപ്രവൃത്തികൾ?
കാമികൾക്കുടയ ചിത്തമോരുകി-
ല്ലേവമുള്ളൊരു വിഭേദമല്പവും.- 46

“ആരു നീ? ജട പിരിച്ചു മാമര-
ത്തോലു ചുററിയനുരക്തകാന്തയാൽ
ദൃഷ്ടനായ് രഹസി വാണു നൈജമാം
ധർമ്മപാതയിൽ നിറപ്പു പാഴ്ച്ചളി? 47

“ബന്ധപാശമകലത്തു തള്ളിയി-
ട്ടൊന്നു പോലഖിലമോർത്തു, വൻതപം
ചെയ്തിടുന്നവർ കുടുക്കിടുന്നൊരി-
ക്കാന്തമാരെയണുവും നിനയ്ക്കുമോ? 48

“എപ്പൊഴും പ്രിയനൊടൊത്തിരു,ന്നവൻ
ചെയ്തിടുന്ന പരിചര്യയത്രയും
ഏററു,‘മെയ്യിളകിടാതിരുന്നിട്ടും
പെണ്ണുതന്നെ ‘മുഖ്യവേശ്യ,യായവൾ. 49

“വീട്ടുകാര്യമതിലാർദ്രസക്തിയും
ക്ഷാന്തിയും കണവനേകിയെപ്പൊഴും
ധർമ്മമർത്ഥമിവയിൽ ച്ചൊടിപ്പൊടേ
മേറിടുന്ന വധുതാൻ കുടുംബിനി. 50

“ദേവതാപസസമർച്ചനത്തിനായ്
ക്കാവിൽനിന്നു മലരും ഫലങ്ങളും
ആനയിച്ചുയി,ഭവാന്റെ ദാസിയായ്
ഞാനിരിപ്പതിനനുഗ്രഹിക്ക നീ. 51

"ഭാഗ്യമൂലമിഹ നിന്നെ നല്ലപോൽ-
കണ്ടു വിസ്മയമിയന്നതെപ്പൊഴോ?
മററു മാനുഷസുരാദ്യരേ വെടി-
ഞ്ഞപ്പൊഴെ രമണനായ് വരിച്ചു ഞാൻ. 52

"ഹീനയാമിവളെയീവനത്തിൽ വി-
ട്ടെന്നെയൊന്നുടനനുഗ്രഹിച്ചു നീ
തോന്നിടുംപടി സുഖിച്ചുനല്പമായ്
വാഴ്ക ഭൂമി നിലനില്ക്കുവോളവും". 53

കാമമൂഢയുടെയീദൃശങ്ങളാം
പേപ്പറച്ചിലൊരുമട്ടു നില്ക്കവേ,
ധീരനാം രഘുകുമാരനാർദ്രസു-
സ്മേരവക്ത്രമൊടു ചൊല്ലിയിങ്ങനെ:— 54

"നീ പറഞ്ഞതു യഥാർത്ഥമാണു; താൻ-
തന്നെ വന്നവളെയാർ കളഞ്ഞിടും?
എങ്കിലും ഭവതിയേ നിനച്ചു ഞാൻ
മുമ്പു വേട്ടൊരിവളെ ത്യജിച്ചിടാ. 55

"ഏതിലും പെരിയ മത്സരം മുള-
ച്ചുള്ള നിന്ദ്യവുമിയററിയെപ്പൊഴും
അല്ലലേററമരുളും പ്രിയാബഹു-
ത്വത്തെയെങ്ങനെ വരിക്കുമജ്ഞനും? 56

"സന്തപിക്കരുതയേ പതിംവരേ!
നിൻപ്രിയത്തിനു വരട്ടെ മംഗളം;
ചെന്നു മത്സരജനോ വരിക്കയാ-
നാസികയ്ക്കുമവനാർത്തി തീർത്തിടും." 57

കേട്ടിവണ്ണമവൾ, നാണമററുചെ-
ന്നോതി ലക്ഷ്മണനൊടങ്ങു തൻമനം;
ഹാ! മറുത്തവനരയ്ക്കയാൽ ക്ഷണം
രാമസന്നിധിയണഞ്ഞു പിന്നെയും. 58

ഏവമോതിയവരണ്ടുമിങ്ങുമൊ-
ട്ടേറെ വാരമവളെ നടത്തവേ,
കാമമൂർച്ഛിത കഠോരരോഷയായ്
സ്വീയഭീകരശരീരമേന്തിനാൾ. 59

തമ്പിയെ ദ്രുതമെടുത്തു വാനിട-
ത്തിങ്കലേയ്ക്കവളുയർന്നു പോകവേ
ധീരനാമവനറുത്തു ഹന്ത! തൽ-
ക്കർണ്ണനാസകൾ കടുത്ത വാളിനാൽ. 60

ആ മഹാബലിയനന്തരം ‘നി ം-
പാററി’യോരവളെയൊന്നു കാങ്കവേ,
സിംഹഭീതിയൊടു വീണലച്ചു കൂ-
ട്ടുന്ന വൻകരിണിയെന്നു നണ്ണിനാൻ, 61

ധാത്തു ചേർന്നൊഴുകുമാറുപോലെ, ചെ-
ഞ്ചോര ചാടിയത്തു വാപിളക്കവേ,
ഘോര ചക്രധരിയിങ്കലേയ്ക്കു താൻ
പോകയാൽ ധരണി തീണ്ടിയില്ലപോൽ. 62

ഘനാഘനഭയങ്കരധ്വനി മുഴക്കി വീണേററവും
വിരൂപതതിരണ്ടൊരക്കൊടിയരാക്ഷസിക്കപ്പൊഴും,
വിലോചനനിഷേചനാമൃതമനോജ്ഞലാവണ്യമാ-
ന്നിരിപ്പൊരവരിൽപ്പെട്ടും പ്രണയമേ വളർന്നു ഭൃശം!! 63

അനന്തരം ക്ഷണത്തിലാ-
വനാന്തരത്തെ വിട്ടവർ
നനിച്ചിതക് ഖരന്നെഴും
കനത്ത ശക്തിയത്രയും. 64

നാലാം സർഗ്ഗം കഴിഞ്ഞു.



